

PATRON SAINT

# മലങ്കരസഭ

## മാസിക

1993 ഡിസംബർ
ലക്കം 12. പുസ്തകം 48



Wishing A Merry
Christmas
And
A Happy New Year
To
**All Our Readers**

**" MALANKARA SABHA "**







മലങ്കര ഓർത്തഡോക്സ് സഭാവിജ്ഞാനകോശം മഹാരാഷ്ട്രാ ഗവർണർ ഡോ. പി.സി. അലക്സാണ്ടർ ഒക്ടോബർ 31-ന് ഓർത്തഡോക്സ് സെമിനാരിയിൽ പ്രകാശനം ചെയ്യുന്നു. പ. കാതോലിക്കാ ബാവാ ആദ്ധ്യക്ഷ്യം വഹിച്ചു. ധനകാര്യമന്ത്രി ശ്രീ. ഉമ്മൻ ചാണ്ടി, സെമിനാരി വൈസ് പ്രിൻസിപ്പാൾ റവ. ഫാ. റ്റി.ജെ. ജോഷ്വാ എന്നിവർ സമീപം.



മഹാരാഷ്ട്രാ ഭൂകമ്പനിവാരണത്തിലേക്ക് അമേരിക്കൻ ഭദ്രാസനം നൽകുന്ന സംഭാവനയുടെ പ്രഥമ വിഹിതം രണ്ടേകാൽ ലക്ഷം രൂപാ ശ്രീ. കെ.എം. ജേക്കബ് കരിങ്ങനാമറ്റം (ന്യൂയോർക്ക്) പ. ബാവാ തിരുമേനിയെ ഏല്പിക്കുന്നു. അമേരിക്കയിൽ നിന്ന് എത്തിയ ശ്രീ. ജോയൻ കുമരകം ഇടത്തേ അറ്റത്ത്.

# മലങ്കരസഭ

## മാസിക

### ഇതളുകളിൽ




ലക്കം 12 പുസ്തകം 48

1993 ഡിസംബർ



'MALANKARA SABHA
Devalokam
Kottayam-686038
Kerala, S. India
Phone: 578499


#### ലേഖനങ്ങൾ



#### പംക്തികൾ




വാർഷികവരിസംഖ്യ 20 രൂപാ

ഇൻഡ്യയ്ക്കു വെളിയിൽ 150 „

# പത്രാധിപക്കുറിപ്പ്

## പുതിയ ആകാശവും പുതിയ ഭൂമിയും

ആകാശത്ത് താരകം അടയാളമാകുന്നു. ഭൂമിയിൽ കീററുശീലയിൽ പൊതിയപ്പെട്ട ദൈവം അത്ഭുതമാകുന്നു. ആകാശത്ത് സ്വർഗ്ഗീയരുടെ ആനന്ദഗീതം. ഭൂമിയിൽ, 'ഇതാ മനുഷ്യരോടുകൂടെ ദൈവത്തിന്റെ കൂടാരം' ക്രിസ്തുമസ്സിൽ ''പുതിയ ആകാശവും പുതിയ ഭൂമിയും'' ഉത്ഘാടനം ചെയ്യപ്പെട്ടതിന്റെ മധുരസ്മരണയും ആസ്വാദനവും ആണ്.

ഈ വർഷത്തെ വിദ്യാർത്ഥിപ്രസ്ഥാനം വാർഷിക കോൺഫ്രൻസിന്റെ മുഖ്യ ചിന്താവിഷയം ''പുതിയ ആകാശവും പുതിയ ഭൂമി''യും (വെളി. 21:1) എന്നതാണ്. സർവ്വപ്രപഞ്ചത്തിന്റെയും ആത്യന്തിക രൂപാന്തരത്തെ അഥവാ പുതുക്കത്തെ ലക്ഷ്യമാക്കുന്ന ഈ പദപ്രയോഗത്തിന് ഏശായാ പ്രവചനത്തിൽ (66:22) തന്നെ അടിസ്ഥാനമുണ്ട്.

ഈ രൂപാന്തരത്തെക്കുറിച്ചുള്ള ചിന്ത തുടരാവുന്നത് മൂന്നു ചോദ്യങ്ങളിൽ കൂടിയാകാം.

1. ഇതര മതങ്ങളിലും പ്രത്യയ ശാസ്ത്രങ്ങളിലും ഒരു പ്രപഞ്ച രൂപാന്തര പ്രതീക്ഷയുണ്ടോ?
2. ലോകത്തിന്റെ ഇതഃപര്യന്ത ചരിത്രം ഒരു പ്രപഞ്ച രൂപാന്തരത്തിലേക്ക് നയിക്കുന്നതായി അനുമാനിക്കാമോ?
3. ക്രൈസ്തവവീക്ഷണത്തിൽ പ്രപഞ്ചരൂപാന്തരത്തിന്റെ ലക്ഷണങ്ങളെന്തൊക്കെ?

ഒരു തരത്തിലല്ലെങ്കിൽ മറെറാരു തരത്തിൽ ഇതര മതങ്ങളിലും പ്രത്യയ ശാസ്ത്രങ്ങളിലും പൂർണ്ണതയ്ക്കുവേണ്ടിയുള്ള അന്വേഷണമുണ്ട്. ലോകചരിത്രവും സാംസ്കാരിക വികസനവും സൂചിപ്പിക്കുന്നത് പ്രപഞ്ചത്തിലും ജീവിതക്രമത്തിലും സാരമായ മാററം വളരെ വേഗത്തിൽ വന്നുകൊണ്ടിരിക്കുന്നുവെന്നാണ്. എല്ലായിടത്തും ആ പൂർണ്ണതയും പുതുക്കവും അനിവാര്യ ലക്ഷ്യമാണ്.

ക്രൈസ്തവവീക്ഷണപ്രകാരം ഈ പ്രപഞ്ചത്തിനു രൂപാന്തരമുണ്ടായി 'പുതിയ ആകാശവും പുതിയ ഭൂമിയും' വെളിപ്പെടും. ഇതിന്റെ മുന്നാസ്വാദനമാണ് 'സഭയും കൂദാശകളും'. മരണമില്ലാത്ത ദൈവത്തിന്റെ ജീവൻ പ്രവഹിക്കുന്ന ശരീരമാണ് സഭ. പ്രപഞ്ചത്തോട് സ്വയം ഐക്യപ്പെട്ട് ദൈവത്തിന്റെ ജീവനിൽകൂടി രൂപാന്തരപ്പെടുന്ന വസ്തുമയമായ ലോകത്തെയാണ് കൂദാശകൾ സൂചിപ്പിക്കുന്നത്. ഉണങ്ങിയ അസ്ഥികൾ ജീവിച്ച് (യെഹെ. 37), ഇല വാടാതെയും, ഫലം ശൂന്യമാകാതെയും, പുതിയ ഫലം കായ്ച്ചും സൗഖ്യം വരുത്തിയും (യെഹെ. 47: 12), സമൃദ്ധിയായ ജീവന്റെ (യോഹ. 10: 10) വാഹികളാകുവാനുള്ള സന്ദേശമാണ് സഭയും കൂദാശകളും നൽകുന്നത്.

അനുദിന ജീവിതാനുഭവത്തിൽ പ്രപഞ്ചരൂപാന്തരം അഥവാ പുതുക്കം സൂചിപ്പിക്കുന്ന കാര്യങ്ങൾ ഏവയെന്നു നോക്കാം.

1. ജീവന്റെ പുതുക്കത്തിൽ നടക്കുക (റോമ. 6: 4).
2. ആത്മാവിന്റെ പുതുക്കത്തിൽ ശുശ്രൂഷിക്കുക (റോമ. 7:6).
3. അകമെയുള്ള മനുഷ്യൻ നാൾക്കുനാൾ പുതുക്കം പ്രാപിക്കുക (2 കൊരി. 4:16)

ധ്യാന പംക്തി

-ബസീലിയൻ-

## കർത്താവിൻെറ ജനനപ്പെരുനാൾ ഡിസംബർ -25

(മത്താ. 2:1–12)

അപ്പത്തിൻെറ ഭവനമെന്നർത്ഥമുള്ള ബേത്ലഹേമിൽ ജീവൻെറഅപ്പമായ ക്രിസ്തു ജാതനായി. വിദ്വാൻമാർ ആ സമയത്ത് ദർശിച്ചത് യഹൂദൻമാരുടെ രാജാവായി പിറന്നവൻെറ നക്ഷത്രമായിരുന്നു. ഒരു രാജാവിനു പുത്രൻ ജനിച്ചാൽ രാജകുമാരൻ ജനിച്ചു എന്നല്ലാതെ രാജാവു ജനിച്ചു എന്നു പറയാറില്ല. അഭിഷിക്തനായിക്കഴിഞ്ഞേ രാജാവായിത്തീരുന്നുള്ളൂ. ഇവിടെ രാജകുമാരനായി പിറന്നവനെയല്ല, പ്രത്യുത രാജാവായി പിറന്നവനെയാണ് വിദ്വാൻമാർ അന്വേഷിക്കുന്നത്. അതും യഹൂദൻമാരുടെ രാജാവിനെ, യഹൂദൻമാർക്ക് യഹോവയല്ലാതെ മറ്റൊരു രാജാവില്ല (യെശ: 33:22). സാക്ഷാൽ ദൈവമായ കർത്താവാണ് യേശുവെന്നും, അവൻ ഏവരാലും നമസ്ക്കരിക്കപ്പെടാൻ യോഗ്യനെന്നും ലോകത്തിൻെറ മുമ്പാകെ വിളംബരം ചെയ്യുകയായിരുന്നു വിദ്വാൻമാർക്കു വെളിപ്പെട്ട നക്ഷത്രം നിർവ്വഹിച്ചത്.

മഹാപുരോഹിതൻമാരെക്കൊണ്ടും ശാസ്ത്രിമാരെക്കൊണ്ടും തിരുവെഴുത്തുകളെ പരിശോധിപ്പിച്ച ഹെരോദാവ് മനസ്സിലാക്കി യിസ്രയേലിനെ മേയ്പാനുള്ളവനാണു പിറന്നിരിക്കുന്നതെന്ന്. അവനെ കണ്ടെത്തി വന്നെന്നെ അറിയിച്ചാൽ ഞാനും ചെന്നു നമസ്ക്കരിക്കാം എന്നതായിരുന്നു വിദ്വാൻമാർക്കു അയാൾ കൊടുത്ത നിർദ്ദേശം. യഹൂദൻമാരുടെ അഭിനവ രാജാവായി വാഴുന്നവനാണ് ഹെരോദാവ്. സാക്ഷാൽ രാജാവിനെ അന്വേഷിച്ചു വന്നവരോടൊപ്പം ഇറങ്ങിച്ചെന്ന് അവനെ കണ്ടെത്തി നമസ്ക്കരിക്കാനും, കൊട്ടാരത്തിലേക്കു കൊണ്ടുവന്നു പാർപ്പിക്കുവാനും അയാൾ തയ്യാറായില്ല. തൻെറ അഹങ്കാര മനഃസ്ഥിതിമൂലം യേശുവിനെ കാണുവാനുള്ള ഭാഗ്യം അയാൾക്കു നഷ്ടപ്പെട്ടു; അഥവാ സ്വയം നഷ്ടപ്പെടുത്തി. യേശു ജീവിച്ചാൽ തൻെറ സ്ഥാനത്തിനു കോട്ടം തട്ടുമെന്ന ഭയം അയാളെ കിരാതനാക്കി മാററി.

കൊട്ടാരത്തിൽനിന്നിറങ്ങിയ വിദ്വാൻമാരെ വീണ്ടും നക്ഷത്രം വഴിതെളിക്കുന്നു. ശിശു ഇരിക്കുന്ന സ്ഥലത്തിനു മീതെ വന്നുനിൽക്കുവോളവും. അഭിനവ രാജാക്കൻമാരായി വാഴുന്നവരുടെ ഇടയിലല്ല നിർമ്മല മനഃസാക്ഷിയുള്ളവരുടെ ഇടയിലാണ്—ഒരു പക്ഷേ സമൂഹത്തിൽ വില കുറഞ്ഞവരെന്നു തോന്നുന്നവരുടെയും, ദാരിദ്ര്യത്തിലും പീഢനങ്ങളിലും കഴിയുന്നവരുടെയും നടു

---

4. പുതിയ മനുഷ്യത്വം ധരിക്കുക (കൊലോ. 3: 10).
5. ഒരു പുതിയ പ്രപഞ്ചവ്യവസ്ഥിതി ഉണ്ടാക്കുക (യെശ. 11: 1–9; പഴയ വ്യവസ്ഥിതി, യെശ. 5).
6. രൂപാന്തരപ്പെട്ട ഒരു ലോകം (യെശ. 60: 1–22; വെളി. 21: 1–8).

യുവചേതനയുടെ നൈസർഗിക ഭാവങ്ങളിൽ ഒന്നാണ് പുതുമയ്ക്കും പൂർണ്ണതയ്ക്കും വേണ്ടിയുള്ള അന്വേഷണം. പുതുമയ്ക്കുവേണ്ടിയുള്ള അന്വേഷണത്തിന് നിഷേധാത്മകവും, ഭാവാത്മകവുമായ വശങ്ങളുണ്ട്. ആത്മീയാനുഭവങ്ങളും, ധാർമ്മിക മൂല്യങ്ങളും, മനുഷ്യബന്ധങ്ങളും. ദൈവത്തോടുള്ള ബന്ധവുംപോലും പഴഞ്ചനും കഴമ്പററതും എന്നു വിചാരിച്ചുകൊണ്ടുള്ള മാററത്തിനായുള്ള ദാഹമാണ് നിഷേധാത്മകം. ചെഞ്ചായം നിറഞ്ഞതും, വൈകാരികത തുളുമ്പുന്നതുമായ നൈമിഷികാനുഭവങ്ങളുടെ പിന്നാലെയുള്ള പാച്ചിലാണോ യഥാർത്ഥ പുതുക്കവും പൂർണ്ണതയും എന്നു ചോദിക്കുന്ന അനേകം യുവജനങ്ങളിന്നുണ്ട്. ബില്ലിഗ്രഹാം നേതൃത്വം നൽകിയ 'ജീസസ് ജനറേഷൻ' പ്രസ്ഥാനവും, തെസ്സേയിലെ യുവജനസംഗമങ്ങളും ഇവരുടെ ചില വേദികൾ മാത്രമാണ്. 'ഇനിയും മരിക്കാത്ത ഒരു ഭൂമി'യെയും, മരിച്ചാലും നവജീവൻ പ്രാപിക്കുന്ന ഒരു പ്രപഞ്ചത്തെയും കുറിച്ചുള്ള സങ്കല്പത്തിൻെറ പ്രതീകമാണ് ക്രിസ്തുമസ്. എല്ലാവർക്കും ക്രിസ്തുമസ്, പുതുവൽസരാശംസകൾ.

ജെ. കെ.

വിലായിരിക്കാം—ക്രിസ്തുവിനെ അന്വേഷിക്കേണ്ടതെന്നുള്ളതാണ് നക്ഷത്രം സാക്ഷീകരിച്ച മറ്റൊരു വസ്തുത.

മറ്റുള്ളവരുടെ കണ്ണുകൊണ്ട് യേശുവിനെ കാണാതെ, സ്വന്ത കണ്ണുകൊണ്ടവനെ കാണാം. പൂർണ്ണ മനസ്സോടെ നമ്മുടെ ദേഹം ദേഹി ആത്മാവിനെ അവന്റെ സന്നിധിയിൽ കാഴ്ച വെയ്ക്കാം.

## യൽദോയ്ക്കുശേഷം ഒന്നാം ഞായർ: ഡിസംബർ–26

(ലൂക്കാ: 8:16–21)

ഇന്ന് ദൈവമാതാവിന്റെ പുകഴ്ചപ്പെരുനാൾകൂടിയാണ്. ദൈവവചനം കേൾക്കുന്നതിനുവേണ്ടി പല പട്ടണങ്ങളിൽനിന്നും ചുറ്റുപാടുകളിൽനിന്നുമായി കർത്താവിന്റെ അടുക്കൽ വന്നുകൂടിയ വലിയ പുരുഷാരത്തോടു സംസാരിച്ചുകൊണ്ടിരിക്കുമ്പോഴാണ് മാതാവും സഹോദരന്മാരും വന്നെത്തുന്നത്. പക്ഷേ പുരുഷാരം നിമിത്തം യേശുവിനോടടുപ്പാൻ അവർക്കു കഴിഞ്ഞില്ല. അല്പം വഴിതരണമേയെന്ന് ജനത്തോടവർ അപേക്ഷിച്ചുകാണും. പുരുഷാരം ചെവിക്കൊണ്ടില്ല. ബലാൽക്കാരേണ ജനത്തെ തള്ളിമാറ്റി മുന്നോട്ടു പോകുവാനും, അതിൽക്കൂടി ആരുടെയെങ്കിലും മനസ്സിനെ വ്രണപ്പെടുത്തുവാനും വിനയാന്വിതയായ ആ മാതാവും സന്നദ്ധയായില്ല. ക്ഷമയോടെ അവരു യേശുവിനായി കാത്തുനിന്നു. നിന്റെ അമ്മയും സഹോദരന്മാരും നിന്നെ കാണ്മാൻ ഇച്ഛിച്ചുകൊണ്ട് പുറത്തു നില്ക്കുന്നു എന്ന് ഉടൻതന്നെ ചിലർ യേശുവിനെ അറിയിച്ചു. അവർ പുരുഷാരത്തെ തള്ളിമാറ്റിയായിരിക്കാം വിവരം ചെന്നറിയിച്ചത്.

ദൈവവചനം കേട്ട് ഗുണമുള്ള നല്ല ഹൃദയത്തിൽ സംഗ്രഹിച്ചു ക്ഷമയോടെ ഫലം കൊടുക്കണമെന്നും, വചനം കേൾക്കുന്നവർ തണ്ടിന്മേൽ വെച്ച വിളക്കുപോലെ മറ്റുള്ളവരുടെ മുമ്പാകെ സ്വജീവിതത്തിൽക്കൂടി പ്രതിഫലിപ്പിക്കണമെന്നും കർത്താവ് ജനത്തോടുപദേശിക്കുമായിരുന്നല്ലോ. ദൈവവചനം കേട്ടനുസരിക്കുന്ന തന്റെ അമ്മയെ കർത്താവു പുരുഷാരത്തിനു കാട്ടിക്കൊടുത്തു. ഗബ്രിയേൽ മാലാഖയുടെ മുമ്പിൽവെച്ച് ദൈവവചനത്തിങ്കൽ സമർപ്പിച്ചു കൊടുത്ത മാതാവിന് ഇവിടെ പുരുഷാരത്തിന്റെ മുമ്പിൽവെച്ച് കർത്താവ് പുകഴ്ച കൊടുക്കുകയാണ്. തണ്ടിന്മേൽവെച്ച വിളക്കുപോലെ അവളുടെ ക്ഷമാശീലം ഇന്നും പ്രശോഭിക്കുന്നു.

## വർഷാരംഭം, കർത്താവിന്റെ ചേലാകർമ്മം, വി: ബസേലിയോസ്–ഗ്രിഗോറിയോസ് പിതാക്കന്മാരുടെ ഓർമ്മ. ജനു: 1

(യോഹ. 15:5–19)

പ്രതീക്ഷിച്ചതും പ്രതീക്ഷിക്കാത്തതുമായ ഒട്ടനവധി കാര്യങ്ങളെ ഓർമ്മയിൽ സമ്മാനിച്ചുകൊണ്ട് ഒരു വർഷംകൂടി തിരശ്ശീലയ്ക്കുള്ളിലേക്കു മറഞ്ഞു. കഴിഞ്ഞകൊല്ലം നമ്മുടെ വ്യക്തിജീവിതത്തിൽതന്നെ സംഭവിച്ച ചില കാര്യങ്ങളുടെ പ്രത്യാഘാതങ്ങൾ പുറത്തു വന്നുകൊണ്ടിരിക്കുന്നു. ചിലത് വരുവാനിരിക്കുന്നതേയുള്ളൂ. പുതിയ വർഷത്തിലേക്കു കാൽവെക്കുന്ന ഈ അവസരത്തിൽ ഇന്നുവരെയുള്ള നമ്മുടെ ക്രിസ്തീയജീവിതത്തെ ഒന്നു വിലയിരുത്താം. സാക്ഷാൽ മുന്തിരിവള്ളിയാകുന്ന ക്രിസ്തുവിൽ വസിച്ച് ഫലം പുറപ്പെടുവിക്കുന്ന നല്ല ശാഖയായിരിക്കാൻ കഴിഞ്ഞിട്ടുണ്ടോ?

നാം ശത്രുക്കളായിരുന്നപ്പോൾ ക്രിസ്തു നമ്മെ സ്നേഹിച്ചു (റോമ. 5:10). നാം തമ്മിൽ തമ്മിൽ സ്നേഹിക്കണമെന്നും, നമ്മിൽനിന്നും ഈ സ്നേഹം മറ്റുള്ളവരിലേക്കു പകരപ്പെടണമെന്നും ക്രിസ്തു ആഗ്രഹിക്കുന്നു. അതിനുള്ള ഹൃദയപരിഛേദന നമ്മിൽ ഉടലെടുക്കണം. ബസേലിയോസ് – ഗ്രിഗോറിയോസ് ആദിയായ പിതാക്കന്മാർ ഈ സ്നേഹം അനുവർത്തിക്കുകയും, ജാതികളുടെ ഇടയിലേക്ക് ഇറങ്ങിച്ചെന്ന് ഫലം കായ്ക്കുകയും ചെയ്തു. തലമുറകളിലേക്കു പകരപ്പെട്ട അവരുടെ വിശ്വാസം ഇന്നും നിലനിൽക്കുന്ന ഫലം പുറപ്പെടുവിക്കുന്നു. ക്രിസ്തുവിൽ വസിച്ച് നല്ല ഫലം കായ്ക്കുമെന്നുള്ള തീരുമാനം ഈ പുതുവത്സര പുലരിയിൽ നമുക്കും പുതുക്കാം.

## യൽദോയ്ക്കുശേഷം രണ്ടാം ഞായർ: ജനുവരി 2

(ലൂക്കാ. 2:40–52)

ദൈവാലയത്തിലെ പെരുനാൾ കഴിഞ്ഞുള്ള തിക്കിന്റേയും തിരക്കിന്റേയും ഇടയിൽ യേശു കൈവിടപ്പെടുന്നു. ഇന്നും ദൈവീക ശുശ്രൂഷകളുടെ സമാപ്തിയെത്തുടർന്നാണ് യേശു കൈവിടപ്പെടാനുള്ള സാഹചര്യം ഒരുങ്ങുന്നത്. കുർബ്ബാന അർപ്പിച്ചവർ, ശുശ്രൂഷക്കാർ, ഗായകസംഘം, പ്രസംഗിച്ചവർ, കുർബാന അനുഭവിച്ചവർ, പങ്കെടുത്ത ചിലർ ഇവരെക്കുറിച്ചൊക്കെ സഹയാത്രികരോട് കുറ്റം പറഞ്ഞും വാവിഷ്ടാണങ്ങൾ പുലമ്പിയും മുന്നോട്ടു നീങ്ങുമ്പോഴും യേശു കൂടെയുണ്ടെന്നാണ് പലരുടേയും ധാരണ. ദൈവാലയത്തിൽനിന്നാണ് വരുന്നതെന്നുള്ള ചിന്തതന്നെയാണിതിനു കാരണം. പക്ഷേ, ശരിക്കു വിചിന്തനം ചെയ്യുമ്പോൾ യേശു കൂടെയില്ലെന്നു മനസ്സിലാകും. അപ്പോഴും ഏർപ്പെട്ടിരിക്കുന്ന വിഷയങ്ങളിൽനിന്ന് ശ്രദ്ധയെ പിന്മാറ്റാനുള്ള വൈഷമ്യം നിമിത്തം യേശു കൂട്ടത്തിൽ പെട്ടവരോടൊത്തുണ്ടാകുമെന്നു ചിന്തിക്കുന്നു. പ്രിയപ്പെട്ടവരുടെ ഭവനങ്ങളിൽ അച്ചന്മാർ, മെത്രാച്ചന്മാർ എന്നിവരൊക്കെയുണ്ട്. അതുകൊണ്ട് ഞങ്ങളുടെ ഭവനത്തിലില്ലെങ്കിലും അവരുടെ ആരുടെയെങ്കിലും ഭവനത്തിൽ യേശു കാണുമെന്ന ചിന്ത. അവര

(ശേഷം 42–ാം പേജിൽ)

# "GLORY TO GOD IN THE HIGHEST, AND ON EARTH PEACE, GOOD-WILL TOWARD MEN"

St. Luke 2: 14

MATHEWS MAR BARNABAS METROPOLITAN

Christmas is the most joyful of all christian festivals in the western churches, the only equivalent being Easter in the eastern churches. For many, it is a day of outward rejoicing only. Let us, therefore see how to have real spiritual experience.

This angelic song is both a prayer and a prophecy, to be fulfilled in us. Through the incarnation of the transcendent God, heaven has come down to earth. By the indwelling of this incarnate God in us, people who see us, have to glorify God. Our Lord said, "Let your light so shine before men, that men may see your good works and glorify you Father in heaven" (St. Mathew 5: 16).

There will be peace on earth through the working of the Spirit of our Lord, whom He has given us, "the spirit of wisdom and understanding, the spirit of counsel and might, the spirit of knowledge and fear of the Lord" Is. 11:2). "The fruit of the Spirit is love, joy, peace..." (Gal 5:22, 23).

Good will toward men or the sincere concern for the welfare of others, will be with us, when the love of God is poured into our hearts by the Holy Spirit, given to us (Rom. 5:5). Then we can say, if we live, we live for God and His children, and if we die, we die for God and His children (Rom. 14: 8).

But in most of us, Christ is not really formed, even though we are born again through the Holy Baptism and we receive the Lord's body and blood through the Holy Eucharist or Holy Qurbana. While writing to the Galatian church, St. Paul says, "I travail in birth again, until Christ is formed in you" (Gal. 4: 19). If St. Paul had such an unbearable pain for the Galatine church, how much more pain will our Lord have for us, nominal christians! In fact, we are expected to say like our Lord. "He that hath seen me, hath seen the Father" (St. John 14: 9). This means a thoroughly dedicated life, taking up the cross daily (St. Luke 9:2).

In this context, let us think about our responsibility to the poor, the sick and the suffering. St. Paul says, "For you know the grace of our Lord Jesus Christ, that though He was rich, yet for your sakes He became poor, that you, through His poverty, might be rich" (II Cor. 8: 9). Is not this self–offering spirit that we find in the baby in the manager? Let us follow His example in our Xmas celebrations and New Year so that we may wish not only a Merry Xmas and a Bright New Year, but also a Blessed Xmas and a Heavenly New year.

God, the Father, has given us His Only begotten Son, God the Son has given us Himself. God the Holy Spirit is giving us the love of God. The whole creation and all that human intelligence has achieved through science, technology etc., are also gifts of God. What are we to give back to God, for all His blessings and mercies showered upon us, in our unworthiness and sinfulness? He expects only love from us. Our Lord says, "This is my Commandment: that you love one another even as I loved you" (St. John. 15: 12).

With prayers and all good wishes for a Blessed Xmas and a Heavenly Naw Year, let me conclude. ★

# കാലിത്തൊഴുത്തും മരക്കുരിശും

ഡോ. പുന്നൂസ് യു. പാനൂർ

നമ്മുടെ കർത്താവിന്റെ ജീവിതത്തോട് അഭേദ്യമായി ബന്ധപ്പെട്ടിട്ടുള്ള രണ്ടു സ്ഥാനങ്ങളാകുന്നു ബേതലഹേമിലെ കാലിത്തൊഴുത്തും കാൽവറിയിലെ മരക്കുരിശും. കർത്താവിന്റെ ജനനത്തെ ഓർക്കുമ്പോൾ താൻ ജനിച്ച സ്ഥലത്തെക്കുറിച്ചും തന്റെ മരണത്തെ പ്രസ്താവിക്കുമ്പോൾ താൻ വഹിക്കയും ക്രൂശിക്കപ്പെടുകയും ചെയ്ത മരക്കുരിശിനെക്കുറിച്ചും ഓർക്കാതിരിക്കാൻ നിർവ്വാഹമില്ല. അത്യുന്നതന്റെ അരുമസുതനുവേണ്ടി തെരഞ്ഞെടുത്ത സ്ഥലങ്ങളും ചിഹ്നങ്ങളും നമ്മുടെ ചിന്തയ്ക്കും ഗ്രാഹ്യത്തിനും അതീതമാണ്. ദൈവത്തിന്റെ ഏകജാതൻ ജനിക്കുവാൻ കാലിത്തൊഴുത്തും മരിക്കുവാൻ മരക്കുരിശും എന്തുകൊണ്ടു തെരഞ്ഞെടുത്തു? വെറും സാധാരണക്കാരനായ ഒരു തച്ചന്റെ വീട്ടിൽ താൻ എന്തിനു പിറന്നു? ഒരു ചക്രവർത്തി കുമാരനായോ, പടയാളിവീരനായോ എല്ലാവിധ സൗഭാഗ്യങ്ങളുടെയും നടുവിൽ തനിക്കു പിറക്കാമായിരുന്നില്ലേ? നിന്ദ്യമായ കുരിശുമരണത്തിനു പകരം ജയവീരനായ ഒരു രാജാവായി വാഴുകയും സാധാരണ മരണം വരിക്കയോ മരണാതീതനായി ജീവിക്കയോ ചെയ്യാമായിരുന്നില്ലേ? എന്താണു ക്രിസ്തുവിന്റെ ജീവിതത്തിന്റെ അർത്ഥം?

ക്രിസ്തുവിന്റെ ജീവിതം തന്റെ ജീവിതകാലത്തെപ്പോലെ ഇന്നും അനേകർക്കും സുഗ്രാഹ്യമല്ല. ആ ജീവിതത്തിന്റെ മർമ്മം മനസ്സിലാക്കുവാൻ അന്നുമുതൽ ഇന്നയോളം ലോകം ശ്രമിച്ചുകൊണ്ടിരിക്കയാണെങ്കിലും അതിന്റെ ആഴവും അർത്ഥവും ഗ്രഹിപ്പാൻ അനേകർക്കും സാധിച്ചിട്ടില്ല. കർത്താവിനെക്കുറിച്ചു ചിലതെല്ലാം നമുക്കറിയാമെങ്കിലും, തന്നെ ശരിക്കു അടുത്തറിയുന്നതിനും മനസ്സിലാക്കുന്നതിനും നമുക്കു സാധിക്കുന്നുണ്ടോ? തന്നെ പൂർണ്ണമായി മനസ്സിലാക്കുവാൻ സാധിച്ചെങ്കിലേ തന്നോടു ബന്ധപ്പെട്ട ഓരോ വ്യക്തികളുടെയും സ്ഥാനങ്ങളുടെയും സംഭവങ്ങളുടെയും അർത്ഥം ഗ്രഹിക്കുവാൻ സാധിക്കൂ. ഏററവും ശക്തനായവൻ ശക്തി പ്രകടിപ്പിക്കാതിരിക്കയും എല്ലാററിലും ഉപരിയായവൻ എല്ലാവരിലും താണവനായി ജീവിക്കയും സൃഷ്ടികർത്താവായവൻ സൃഷ്ടിക്കു കീഴടങ്ങുകയും ചെയ്യാത്ത കാഴ്ചയാണ് ദൈവപുത്രനായ ക്രിസ്തുവിന്റെ മനുഷ്യജീവിതത്തിൽ നാം ദർശിക്കുന്നത്. അതുതന്നെയാണ് ആ ജീവിതത്തെ ധന്യമാക്കുന്നതും മനുഷ്യരെ പാപത്തിൽനിന്നു രക്ഷിപ്പാൻ പര്യാപ്തമാക്കുന്നതും.

ക്രിസ്തുവിന്റെ ജീവിതം ഒരു വെല്ലുവിളിയായി അന്നത്തെപ്പോലെ ഇന്നും നിലകൊള്ളുന്നു. മനുഷ്യപുത്രരെ ദൈവപുത്രരാക്കുവാനും ദൈവിക മാർഗ്ഗത്തിൽ ജീവിക്കുന്നതിനാവശ്യമായ മാതൃക കാണിക്കുന്നതിനും പിറന്നവനായിരുന്നു ക്രിസ്തു. യഹൂദന്മാരെപ്പോലെ വലിയ കുടുംബപാരമ്പര്യങ്ങൾക്കും സ്ഥാനമാനങ്ങൾക്കും പണസമ്പാദന മാർഗ്ഗങ്ങൾക്കും പ്രാധാന്യം നൽകുന്ന ആധുനിക ക്രിസ്ത്യാനികൾക്കു ക്രിസ്തുവിന്റെ ജീവിതം ഒരു വെല്ലുവിളിയാണ്. സമുദായത്തിലെ സാധാരണക്കാരായ മുക്കുവരേയും കർഷകരേയും ചുങ്കക്കാരേയും എല്ലാം പുച്ഛത്തോടെ വീക്ഷിക്കയും തങ്ങളിൽനിന്നും അകററി നിർത്തുവാൻ ശ്രമിക്കയും ചെയ്യുന്നവരായിരുന്നു ക്രിസ്തുവിന്റെ കാലത്തെ യഹൂദ നേതാക്കന്മാർ. തങ്ങളെ റോമാ അടിമനുകത്തിൽനിന്നും രക്ഷിക്കുന്ന ഒരു മശിഹായെയാണ് അവർ പ്രതീക്ഷിച്ചിരുന്നത്. മശിഹാ ഒരു രാജകുമാരനായി ജനിക്കയും സേനാനായകനായി യുദ്ധങ്ങളിൽതങ്ങളെ നയിക്കയും ഒരു യഹൂദരാജ്യം സ്ഥാപിക്കയും ചെയ്യും എന്ന് അവർ വിശ്വസിച്ചിരുന്നു. എന്നാൽ ദൈവഹിതം അതായിരുന്നില്ല, യഹൂദന്മാരുടെ പ്രതീക്ഷയ്ക്കു വിരുദ്ധമായി ഗലീലയിലെ നസറേത്ത് എന്ന ഗ്രാമത്തിൽ വസിച്ചിരുന്ന പാവപ്പെട്ടവനായ യോസേഫ് എന്ന തച്ചന്റെ ഭവനമാണ് തന്റെ ഏകജാതനുവളരുവാൻ ദൈവം തെരഞ്ഞെടുത്തത്. ''നസറേത്തോ, അവിടെനിന്നു വല്ല നന്മയും ഉണ്ടാകുമോ?'' (യോഹ. 1:46) എന്നു ചോദിപ്പാൻ തക്കവണ്ണം അപ്രധാനമായ ഒരു സ്ഥലമായിരുന്നു നസറേത്ത്.

ലോകത്തിന്റെ എല്ലാ പ്രതീക്ഷകൾക്കും കണക്കുകൂട്ടലുകൾക്കും എതിരായിരുന്നു ദൈവപുത്രന്റെ ജീവിതവും പ്രവർത്തനങ്ങളും. താൻ ജനിച്ചതെവിടെയാണ്? ബേതലഹേമിലെ ഒരു ഗോശാലയിൽ. തന്നെക്കാൾ താണവനായി ആരും ജനിച്ചിട്ടില്ല. തന്നെ ദൈവത്തിനു സമർപ്പിച്ചപ്പോൾ പതിവുള്ള വഴിപാട് അർപ്പിപ്പാൻ നിർവ്വാഹമില്ലാത്തവണ്ണം അത്രകണ്ടു ദരിദ്രരായിരുന്നു തന്റെ മാതാപിതാക്കന്മാർ (ലൂക്കോ. 2:24, ലേവ്യ. 12: 8). തന്റെ സ്നേഹിതന്മാർ സമൂഹം വെറുത്തിരുന്ന ചുങ്കക്കാരും പാപികളുമായിരുന്നു. 'ഭോജനപ്രിയനും മദ്യപാനും ചുങ്കക്കാരുടെയും അധർമ്മികളുടെയും സ്നേഹിതനുമായ ഒരു മനുഷ്യൻ' (മത്താ. 12: 19) എന്നാണു യേശുവിനെക്കുറിച്ചു ജനം പറഞ്ഞിരുന്നത്. പാപത്തെ വെറുക്കുവാനും പാപികളെ സ്നേഹിക്കുവാനും

താൻ പഠിപ്പിച്ചു. സമൂഹത്തിലെ അനീതികളെ എതിർക്കുവാനും സ്വാർത്ഥമതികളും അധർമ്മികളുമായിരുന്ന സമുദായ നേതാക്കന്മാരുടെ നേരെ വിരൽ ചൂണ്ടുവാനും തനിക്കു കൂസലില്ലായിരുന്നു (മത്താ. 5: 20, 16: 6, 11, 12). അന്നത്തെ ലോകത്തിന് അപരിചിതമായിരുന്നു ക്രിസ്തുവിന്റെ ശബ്ദം. ശത്രുക്കൾക്കുവേണ്ടിപോലും പ്രാർത്ഥിക്കണമെന്നും തിന്മകളെ നന്മകൾകൊണ്ടും സ്നേഹംകൊണ്ടും കീഴടക്കണമെന്നുമാണു താൻ കാണിച്ചുകൊടുത്തത്.

താൻ ഈ ലോകത്തിലാണെങ്കിലും തന്റെ രാജ്യം ഐഹികമല്ല എന്നു ക്രിസ്തുവിനു ബോദ്ധ്യമുണ്ടായിരുന്നു. തന്റെ ലക്ഷ്യം 'ബദ്ധന്മാർക്കു വിടുതലും കുരുടർക്കു കാഴ്ചയും കർത്താവിന്റെ പ്രസാദവർഷം പ്രസംഗിക്കയും' ചെയ്യുക എന്നതാണെന്നു തനിക്കു നിശ്ചയമുണ്ടായിരുന്നു (ലൂക്കോ. 4: 19). അദ്ധ്വാനിക്കുന്നവർക്കും ഭാരം ചുമക്കുന്നവർക്കും ആശ്വാസം പകർന്നുകൊടുത്തുകൊണ്ട് യേശു യഹൂദ്യയിലും ഗലീലയിലും പാലസ്തീന്റെ മററു ഭാഗങ്ങളിലും സഞ്ചരിക്കയും ദൈവരാജ്യത്തെക്കുറിച്ചു പ്രസംഗിക്കയും ചെയ്തു (മത്താ. 4: 23, 9: 37). കാണാതെപോയതിനെ തെരഞ്ഞു രക്ഷിപ്പാനാണു താൻ വന്നിരിക്കുന്നതെന്നു ക്രിസ്തു അറിയുകയും തന്റെ എല്ലാ പ്രവർത്തനങ്ങളിൽകൂടിയും ആ ലക്ഷ്യം സാധിക്കുന്നതിനായി ശ്രമിക്കയും ചെയ്തു.

എന്നാൽ ക്രിസ്തുവിനെ യഹൂദജാതി തിരിച്ചറിഞ്ഞില്ല എന്നാണു കാണുന്നത്. തന്റെ ജീവിതത്തിൽ ക്രൂശിന്റെ, കഷ്ടപ്പാടിന്റെ നിഴൽ ഉടനീളം കാണാവുന്നതാണ്. തന്റെ സ്വന്തക്കാർപോലും തന്നെ കൈക്കൊള്ളുകയോ സ്വീകരിക്കയോ ചെയ്തില്ല. തന്റെകൂടെ നടന്ന ശിഷ്യന്മാർ തന്റെ പരീക്ഷാസമയത്തു പരാജയപ്പെടുകയും തന്റെ പീഡനസമയത്തു ഓടിപ്പോകയും ചെയ്തു. തന്റെമേൽ ദൈവദൂഷണം, രാജ്യദ്രോഹം എന്നീ കുററങ്ങൾ ചുമത്തുകയും ഒരു ക്രിമിനൽപുള്ളി എന്നവണ്ണം യഹൂദരാലും റോമാക്കാരാലും ക്രൂരമായ കുരിശുമരണത്തിനു വിധിക്കപ്പെടുന്ന ഹൃദയഭേദകമായ കാഴ്ചയാണു ക്രിസ്തുവിന്റെ കുരിശിങ്കൽ കാണുന്നത്. താൻ സ്നേഹിതരില്ലാതെ മരിക്കയും കടം വാങ്ങിയ ശവകുടീരത്തിൽ അടക്കപ്പെടുകയും ചെയ്തു. ദൈവം മനുഷ്യനായപ്പോൾ സമ്പൂർണ്ണ മനുഷ്യനായിത്തീരുകയും മനുഷ്യർക്ക് അറിവുള്ളതിൽ വച്ച് ഏററം കൈപ്പുള്ള അനുഭവങ്ങൾ സഹിക്കയും ചെയ്യുന്നതാണ് ക്രിസ്തുവിന്റെ ജീവിതത്തിൽ നാം ദർശിക്കുന്നത്.

കർത്താവിന്റെ കഷ്ടപ്പാടുകൾ മഹത്വത്തിലേക്കുള്ള വഴികളായിരുന്നു. തന്റെ ജനനം, ജീവിതം, കഷ്ടപ്പാടുകൾ, മരണം, ഉയിർപ്പ്, സ്വർഗ്ഗാരോഹണം എന്നിവ ദൈവവും മനുഷ്യനും, മനുഷ്യർ തമ്മിലും ഉണ്ടായിരുന്ന ശിഥിലീകൃതബന്ധങ്ങളുടെ യഥാസ്ഥാനപ്പെടുത്തലിനുവേണ്ടിയുള്ള മാർഗ്ഗങ്ങളായിരുന്നു. മനുഷ്യജാതിക്കുവേണ്ടി 'കഷ്ടപ്പെടുന്ന പരിശുദ്ധ സ്നേഹ'ത്തിന്റെ പരമമായ നിദർശനമാണു ക്രൂശിൽ നാം ദർശിക്കുന്നത്. തിന്മയെ സ്നേഹംകൊണ്ടു ജയിക്കുന്ന കാഴ്ച.

കർത്താവിന്റെ ജീവിതമാതൃക അനുകരിപ്പാൻ നാമും കടപ്പെട്ടിരിക്കുന്നു. ലോകത്തിലുണ്ടാകുന്ന പ്രയാസങ്ങളും പ്രതിബന്ധങ്ങളും കഷ്ടതകളും വിജയത്തിലേക്കും മഹത്വത്തിലേക്കുമുള്ള പാതകളാകുന്നു എന്നു വിശ്വസിച്ചുകൊണ്ട് ആ കർത്താവു നമുക്കു എല്ലായ്പോഴും തുണയായുണ്ട് എന്നു വിശ്വസിച്ച് വിശ്വാസസ്ഥിരതയോടെ ജീവിപ്പാൻ നമുക്കു സാധിക്കട്ടെ.



## പാവന സ്മരണ
## 5 -ാം ചരമവാർഷികം
## 5-12-1993



വെ. റവ. കുറിയാക്കോസ്
കോറെപ്പിസ്കോപ്പാ, പാറയ്ക്കൽ
മീനടം

'ആചാര്യേശാ മശിഹാ,
കൂദാശകളർപ്പിച്ചോ-
രീയാചാര്യന്നേകുക പുണ്യം
നാഥാ സ്തോത്രം'

## മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്







Jolly George.

Annamma Joseph.







P. C. Thomas & Family,
Khetrinagar.

Mrs. Mary Punnen,
Bhilai.

ഗ്രേസി ജോസഫ്, തലശ്ശേരി.







T. M. Kuriakose & Family, Calcutta.







Kunjachen.

Babu.

Annamma
Kochummen.

രോഗശാന്തിക്ക്
Saramma Philip.

ഫാ. എ. എം. വറുഗീസ്, പന്തളം

# വിദ്വാന്മാരുടെ വിശിഷ്ട മാതൃക

ക്രിസ്തുമസിന്റെ ചിന്തകളും തൽസംബന്ധമായ ആചാനുഷ്ഠാനങ്ങളും അത്യുൽകൃഷ്ടവും ആന്തരീകവുമായ ആദ്ധ്യാത്മികാനുഭവങ്ങളിലേക്ക് നമ്മെ കടത്തിവിടേണ്ടിയിരിക്കുന്നു. വർഷങ്ങൾ കടന്നുപോകുന്തോറും ക്രിസ്തുമസിന്റെ ആത്മീയ ഭാവങ്ങൾ അധഃപതനത്തിലേക്കു നീങ്ങുകയാണ്. ബാഹ്യമായ ആർഭാടങ്ങളിലും ആഘോഷങ്ങളിലും ആർത്തിയോടെ സംബന്ധിക്കുന്ന ആളുകൾ ആ ദിവ്യദിവസത്തിന്റെ ഉദ്ദേശത്തെയും ലക്ഷ്യത്തെയും കുറിച്ച് ചിന്തിക്കുന്നില്ലെന്ന് തോന്നിപ്പോകുന്നു. മനനശേഷി മറഞ്ഞുമാഞ്ഞ് നഷ്ടമായിക്കൊണ്ടിരിക്കുന്ന മനുഷ്യസമൂഹം അധികമധികം മൃഗീയാവസ്ഥയിൽ മുഴുകുന്നുവെന്ന് അനുദിന സംഭവങ്ങൾ വ്യക്തമാക്കിക്കൊണ്ടിരിക്കുകയാണ്. കുറേയെങ്കിലും ആഴമായി മനനം ചെയ്താൽ മനസ്സിലാക്കാവുന്ന എത്രയെത്ര സത്യങ്ങളും സാരാംശങ്ങളുമാണ് ചിന്താശൂന്യനായ മനുഷ്യൻ മറന്നുകളയുന്നത്.

യേശുരക്ഷകന്റെ ദിവ്യജനനത്തോടു ബന്ധപ്പെട്ട ലൗകികവും അലൗകികവുമായ സംഭവശൃംഖലയിലേക്ക് ഭക്ത്യാദരവുകളോടെ നമ്മുടെ ചിന്തകൾ അർപ്പിക്കുമെങ്കിൽ നമുക്ക് സമാധാനവും സന്തോഷവും പകർന്നു തരുന്നതും നമ്മെ ആത്മാവിൽ ബലപ്പെടുത്തുന്നതുമായ നിരവധി രഹസ്യങ്ങൾ അനുഭവവേദ്യമാക്കാം. നമ്മുടെ ക്രിസ്തുമസ്സിന്റെ പ്രഥമവും പ്രധാനവുമായ ലക്ഷ്യം എന്തായിരിക്കണമെന്നുള്ളതിന് ആദ്യത്തെ ക്രിസ്തുമസ്സിൽ യേശുവിനെ കാണുവാൻ പോയ വിദ്വാന്മാർ സാക്ഷ്യം വഹിക്കുന്നു. അവർ ലോകത്തോടു വിളംബരം ചെയ്യുന്നത് രണ്ടു കാര്യങ്ങളാണ്. യേശുവിനെ നമസ്ക്കരിക്കുക; അവന് കാഴ്ചകൾ സമർപ്പിക്കുക.

ഭക്തിയുടെയും ബഹുമാനത്തിന്റെയും രണ്ട് അടയാളങ്ങളായി വിദ്വാന്മാർ അന്നു ചെയ്തതിനെപ്പറ്റി വി: മത്തായിയുടെ സുവിശേഷത്തിൽ സൂചിപ്പിക്കുന്നത് ഇപ്രകാരമാണ്. ''അവർ ആ വീട്ടിൽ ചെന്നു; ശിശുവിനെ അമ്മയായ മറിയയോടുകൂടെ കണ്ടു; വീണ് അവനെ നമസ്ക്കരിച്ചു; നിക്ഷേപപാത്രങ്ങളെ തുറന്ന് അവന് പൊന്നും, കുന്തുരുക്കവും മൂരും കാഴ്ച വച്ചു'' (വി: മത്താ. 2:11). ഈ വാചകങ്ങളിലെ നമസ്ക്കരിച്ചുവെന്നുള്ളതും കാഴ്ചവച്ചുവെന്നുള്ളതും ആണ് നമ്മുടെ മുഖ്യചിന്താവിഷയം. ക്രിസ്തുമസ്സിൽ — അഥവാ ക്രിസ്തുമസ്സിൽക്കൂടി നാം എത്തിച്ചേരേണ്ട ലക്ഷ്യങ്ങളിലേക്ക് വ്യക്തമായി വിരൽ ചൂണ്ടുന്ന ഈദൃശ സനാതന സന്ദേശങ്ങളെപ്പറ്റി ആര് കണക്കിലെടുക്കുന്നു?

ദൈവദത്തമായ ഈ പുണ്യദിനം മനുഷ്യന് നൽകപ്പെട്ടത് ഒന്നാമതായി ദൈവത്താൽ അയയ്ക്കപ്പെട്ട് ദൈവപുത്രനായ യേശുക്രിസ്തുവിനെ നമസ്ക്കരിക്കുവാനാണ്. ദൈവത്തിന്റെ പൂർണ്ണസ്വഭാവത്തെ മനുഷ്യരുടെ മുൻപിൽ വെളിപ്പെടുത്തുവാൻ ജഡം ധരിച്ച വചനമാം ദൈവത്തിന്റെ രൂപമാണ് പുൽക്കൂട്ടിൽ കിടക്കുന്ന യേശു. ഈ പുതിയ രൂപത്തെ, അഥവാ പുത്രന്റെ രൂപത്തെ അറിയുന്നവൻ അവനെ അയച്ച പിതാവിനെയും അറിയുന്നു. ''പുത്രനെ ബഹുമാനിക്കാത്തവൻ അവനെ അയച്ച പിതാവിനെയും ബഹുമാനിക്കുന്നില്ല'' (വി: യോഹ. 5;23).

ദൈവത്തെ അറിയുവാനും അവനെ നമസ്ക്കരിക്കുവാനുമായി ക്രിസ്തുമസിന്റെ ചടങ്ങുകൾ ഓരോന്നും നമ്മെ പ്രേരിപ്പിക്കയും വഴി നടത്തുകയും ചെയ്യേണ്ടതിന്റെ ദൃഷ്ടാന്തമാണ് വിദ്വാന്മാർ കാട്ടിത്തന്നതെന്ന് കരുതുക. ഇതിനു കടകവിരുദ്ധമായി ദൈവത്തിൽനിന്ന് അകലുവാനും ദൈവവിരുദ്ധമായവയെ നമസ്ക്കരിപ്പാനും ക്രിസ്തുമസ് പ്രേമികൾ പ്രേരിതരാകുന്ന ഹൃദയഭേദകമായ കാഴ്ചയാണ് എവിടെയും. ദൈവശത്രുവായ സാത്താനെ നമസ്ക്കരിക്കുന്ന അനുഭവത്തിലേക്ക് ആത്മാക്കളെ തള്ളിവിടുന്ന ക്രിസ്തുമസ് പരിപാടികളുടെ കൊടിപിടിച്ച ഘോഷയാത്രകൾ അരങ്ങേറിക്കൊണ്ടിരിക്കുന്ന ആധുനിക കാലയളവിൽ പുൽക്കൂടാകുന്ന വീട്ടിൽ കടന്നുചെന്ന് യേശുവിനെ കുമ്പിട്ടു നമസ്ക്കരിച്ച വിദ്വാന്മാരുടെ മാതൃക നമുക്ക് പാഠമാകട്ടെ. അവർ വീണ് അവനെ നമസ്ക്കരിച്ചു.

ആത്മീയമായ ആരാധനയുടെ അഭാവത്തിൽ, മദ്യം, മയക്കുമരുന്ന് എന്നിവകളെയും തിന്മയുടെ മൂർത്തീഭാവങ്ങളെയും ക്രിസ്ത്യാനികൾ എന്നു വിളിക്കപ്പെടുന്നവർപോലും നമസ്ക്കരിക്കുന്ന കാലം കടന്നുവന്നിരിക്കയാണ്. മനുഷ്യരെ കൂട്ടമായി കൊന്ന് അവരുടെ തലകൾ ബിംബരൂപത്തിൽ കൂട്ടിവച്ച് പുഷ്പാർച്ചന നടത്തി ആരാധിച്ചും നമസ്ക്കരിച്ചും സംതൃപ്തിയടയുന്ന നിന്ദ്യമായ നടപടികളുടെ റിപ്പോർട്ടുകൾ പത്രങ്ങളിൽ പ്രത്യക്ഷപ്പെടുന്നു. വൻശക്തികൾ മാരകമായ ആയുധങ്ങളെ ആരാധിക്കുന്നു. വർണ്ണത്തെ നമസ്ക്കരിക്കുന്നവരും വർഗ്ഗാരാധനക്കാരും വർദ്ധിച്ചു വരുന്നതിനാൽ സ്വൈരജീവിതം സാധിക്കാതെ ബഹുജനങ്ങൾ കഷ്ടപ്പെടുന്നു. കൊള്ള ചെയ്യുവാനും കൊന്നൊടുക്കുവാനും വെമ്പൽകാട്ടുന്ന പ്രവണതകൾക്ക് ആക്കം കൂട്ടുന്നു. ആർക്ക്

എന്തു ചേതംവന്നാലും ആരുടെയെല്ലാം ചോര ചൊരിയുവാൻ ഇടവന്നാലും ഭരിച്ചാൽമാത്രം മതിയെന്നുള്ള ഒരുകൂട്ടർ അധികാരപ്പിശാചിനെ ആരാധിക്കുന്നു. നീതിന്യായങ്ങൾ നിഷേധിക്കപ്പെടുന്നതുമൂലമുള്ള നിലവിളി നിത്യേന വർദ്ധിക്കുന്നു. അവശന്മാരുടെയും ആർത്തന്മാരുടെയും അവകാശങ്ങൾ അവഗണിക്കപ്പെടുന്നു. നന്മകളുടെ പൊൻമുഖങ്ങളിൽ മനുഷ്യൻ കാർക്കിച്ചു തുപ്പുന്നതുകണ്ട് സാത്താൻ സന്തോഷിക്കുകയാണ്. അവന്റെ മുൻപിൽ വീണു നമസ്കരിപ്പാൻ വലിയ തിക്കും തിരക്കും.

ദൈവത്തിന്റെ പുത്രനായി പുൽക്കൂട്ടിൽ പൂകിയിരിക്കുന്ന യേശുവിനെ വീണുനമസ്കരിക്കുന്ന യഥാർത്ഥ ക്രിസ്തുമസിന്റെ അനുഭവസമ്പത്തും സന്തോഷവും എന്തെന്ന് വിദ്വാന്മാരോടു ചോദിച്ചാൽ അവർ പറഞ്ഞുതരും. രക്ഷകന്റെ അവതാരവിളംബരത്തിന് വിഹായസിൽ ഉദയം ചെയ്ത വഴികാട്ടിയായ പുതുനക്ഷത്രത്തിന്റെ കാഴ്ച കണ്ട് സംതൃപ്തിയടഞ്ഞാൽ മാത്രം മതിയെന്ന് അവർ കരുതിയില്ല, വിനോദത്തിന്റെ വിധത്തിൽ ഒരു ദേശാടനം മാത്രമായി അവരുടെ യാത്രയെ തരംതാഴ്ത്തിയില്ല. വിദേശങ്ങളിൽ ചുററിത്തിരിഞ്ഞ് വിജ്ഞാനം നേടിവന്നവരെന്നുള്ള പ്രശംസാപത്രമൊന്നും അവർ ആഗ്രഹിച്ചില്ല. എന്തെങ്കിലും കണ്ണുകളിൽപ്പെട്ടതും കൈകളിൽ കിട്ടിയതും ശേഖരിച്ചുകൊണ്ട് നാട്ടിലേക്കു മടങ്ങുകയെന്നുള്ളതല്ലായിരുന്നു അവരുടെ ഉദ്ദേശം. ബാഹ്യാനുഭൂതിയെക്കാൾ ആന്തരീയാനുഭൂതിക്ക് വിദ്വാന്മാർ വില കല്പിക്കുന്നു. അവരുടെ ലക്ഷ്യം പുൽക്കൂട്ടിൽ പിറന്ന രക്ഷകനിൽ കേന്ദ്രീകരിച്ചിരുന്നു. ആ കേന്ദ്രത്തെ പൊതിഞ്ഞുള്ള ബാഹ്യമായ ആകർഷണങ്ങളുടെ ലഹരിയിൽ അവർ മതിമറന്നില്ല, ബേതലഹേമിൽ ജനിച്ച അത്ഭുതശിശുവിനെ പോയി കാണുകയെന്നു മാത്രമല്ല, അവന്റെ പരിപാവന ചരണങ്ങളിൽ സാഷ്ടാംഗപ്രണാമംചെയ്ത് സംതൃപ്തിയടയുകയെന്നുള്ളതായിരുന്നു അവരുടെ ലക്ഷ്യം. എത്ര മഹത്തും മാതൃകാപരവുമായ ലക്ഷ്യം.

മേൽക്കാണിച്ച ലക്ഷ്യം മുൻനിർത്തി അവർ കരുതലോടെ ഒരുങ്ങുന്നതായി കാണുന്നു. യാത്രയ്ക്കുള്ള സന്നാഹങ്ങൾക്കുപരിയായി രക്ഷകന്റെ മുൻപിൽ കുമ്പിടുവാനും നമസ്കരിപ്പാനും ഉള്ള പ്രത്യേക ഒരുക്കങ്ങൾ നടത്തിയതും അതിനാവശ്യമായ കരുക്കൾ കൂട്ടിയതും ശ്രദ്ധേയമായ കാര്യമാണ്. ഭക്തിദ്യോതകമായ നമസ്കാരത്തിനു പുറമേ ബഹുമാനത്തിന്റെയും ആദരവിന്റെയും അടയാളമായി പൊന്നും കുന്തുരുക്കവും മൂരും തിരുചരണങ്ങളിൽ 'കാഴ്ചവയ്ക്കുവാനുള്ള കാഴ്ചപ്പാടിനെപ്പററി ചിന്തിക്കാം. ക്രിസ്മസിന്റെ ആദ്ധ്യാത്മിക ഭാവത്തിൽ രണ്ടാമത്തേതാണ് ഈ കാഴ്ചയർപ്പണം. ഒന്നാമത്തെ അനുഭവമായ നമസ്കാരത്തിന്റെ പൂർത്തീകരണമെന്നോണം രക്ഷകനോടുള്ള ബഹുമാനത്തിന്റെ അടയാളമായി വിശിഷ്ടവസ്തുക്കൾ കാഴ്ചയർപ്പിക്കുന്ന വിദ്വാന്മാർ ത്യാഗാനുഷ്ഠാനങ്ങളുടെ മൂർത്തീഭാവങ്ങളാണ്. അവർക്ക് താങ്ങാവുന്നതിലേക്കും വലിയ ത്യാഗമാണ് ആ അർപ്പണത്തിൽക്കൂടെ ആചരിച്ചത്. ഭൂസ്വർഗ്ഗങ്ങളുടെ രാജാവായി പിറന്നവന്റെ സ്ഥാനമാനങ്ങൾക്കനുയോജ്യമായ സാധനങ്ങൾ സമ്പാദിക്കുവാൻ അവർ വളരെ വിഷമിക്കുകയും വില നൽകുകയും ചെയ്തിരിക്കണം. ആ സാധനങ്ങളുടെ വിലയേക്കാൾ എത്ര മടങ്ങ് വിലയേറിയതായിരുന്നു ആ വിദ്വാന്മാരുടെ ത്യാഗമനോഭാവത്തിന്റെ വില!

ദീർഘമായ യാത്രയിൽ കൈമോശം വരാതെ ആ സാധനങ്ങളുടെ സൂക്ഷിപ്പിനായി വിദ്വാന്മാർ ഓരോരുത്തരും പ്രത്യേകം പാത്രങ്ങൾ കരുതുന്നതായി കാണുന്നു. നിക്ഷേപ പാത്രങ്ങൾ എന്ന് സുവിശേഷത്തിൽ വിശേഷിപ്പിച്ചിട്ടുള്ള പ്രത്യേക പാത്രങ്ങളിൽ അമൂല്യനിധിപോലെ അവർ പൊന്നും കുന്തുരുക്കവും മൂരും കൊണ്ടുവന്നു. ക്രിസ്തുനാഥന്റെ ദൈവത്വവും മനുഷ്യത്വവും പൗരോഹിത്യവും പരിഗണിച്ചുള്ള കാഴ്ചവസ്തുക്കൾ. അവരുടെ സമ്പൂർണ്ണ ശ്രദ്ധ ആ പാത്രങ്ങളിലും അതിലെ നിക്ഷേപങ്ങളിലും ആയിരുന്നു. 'നിന്റെ നിക്ഷേപം എവിടെയോ, അവിടെ നിന്റെ ഹൃദയവും ഇരിക്കും' എന്നു പറഞ്ഞിട്ടുള്ള പ്രകാരം വിദ്വാന്മാരുടെ ഹൃദയങ്ങൾ ആ നിക്ഷേപ പാത്രങ്ങളിൽത്തന്നെയായിരുന്നു. ആക്രമിക്കപ്പെട്ടാൽപോലും, ആപത്തു നേരിട്ടാൽ പോലും ആ പാത്രങ്ങൾ നഷ്ടപ്പെടരുതെന്ന് അവർ കരുതി. അവരുടെ ഹൃദയവും ജീവനും ആയിരുന്നു ആ നിക്ഷേപപാത്രങ്ങൾ. ആ നിക്ഷേപങ്ങൾ യേശുവിനുവേണ്ടിമാത്രം കരുതിയിരുന്നുവെന്നുള്ളതാണ് അതിന്റെ കാരണം.

നക്ഷത്രം നടത്തിയതനുസരിച്ച് പുൽക്കൂട്ടിൽച്ചെന്ന് ശിശുവിനെ വീണു നമസ്കരിച്ച വിദ്വാന്മാർ അവസാനം അവരുടെ നിക്ഷേപ പാത്രങ്ങളെ തുറന്നു. അതായത് അവരുടെ ഹൃദയങ്ങളെത്തന്നെ തുറന്നു. പൊന്നും കുന്തുരുക്കവും മൂരും കാഴ്ചവച്ചു. ഭക്തിക്കനുസരണമായ ബഹുമാനവും അവർ പ്രകടിപ്പിച്ചു. ഉള്ളിൽ ഭക്തിയുണ്ടെങ്കിൽ അതു മതിയെന്നും കാഴ്ചയർപ്പണം തുടങ്ങിയ കർമ്മങ്ങളിൽ കാര്യമില്ലെന്നും പറയുന്നവരോട് വിദ്വാന്മാർ മറുപടി പറഞ്ഞുകൊള്ളും.

ക്രിസ്തുമസ് ആചരിക്കുന്നവർ രക്ഷകനെ ആദരിച്ചില്ലെങ്കിൽത്തന്നെയും അനാദരിക്കുന്നത് എത്ര മാത്രം നികൃഷ്ടമായ രീതിയാണ്. ധാർമ്മിക മൂല്യങ്ങൾ ധ്വംസിച്ചുകൊണ്ടുള്ള ക്രിസ്തുമസ് ആഘോഷങ്ങളും ആചാരങ്ങളും മദ്യസേവയും മയക്കുമരുന്നുപയോഗവും എല്ലാം എല്ലാം അനാദരവിന്റെ അളവുകോലുകൾ അല്ലേ? അതുപോലെ ദൈവത്തെ ബാഹ്യചടങ്ങുകളുടെ ചങ്ങലയിൽ തളച്ചിട്ടിട്ട് ആത്മീയജീവന്റെ വളർച്ചയ്ക്കുതകാത്ത വഴികളിൽ അറിഞ്ഞുകൊണ്ട് വീണ്ടും വീണ്ടും ചരിക്കുന്നതും അനാദരവു കാട്ടലാണ്. സമൂഹത്തിലെ ദരിദ്രരും അഗതികളും തല ചായ്ക്കുവാനിടമില്ലാതെയും ആഹാരത്തിനും വസ്ത്രത്തിനും ഔഷ

ധത്തിനും വഴി കാണാതെയും വിഷമിക്കുമ്പോൾ ക്രിസ്മസിന്റെ പേരിൽ പണം ധൂർത്തടിക്കുന്ന ഏതുവിധ പരിപാടിയും ദൈവപുത്രനെ അനാദരിക്കുന്നതിനു തുല്യമല്ലേ?

അത്യുന്നതങ്ങളിൽ ദൈവത്തിനു മഹത്വവും ഭൂമിയിൽ സമാധാനവും ക്രിസ്തുമസ് കൊണ്ടാടുന്നതുവഴി ഉണ്ടാകണമെങ്കിൽ പുൽക്കൂട്ടിൽ പിറന്നവനെ നമസ്ക്കരിക്കയും അവന് നിക്ഷേപപാത്രമാകുന്ന മനസ്സു തുറന്ന് ബഹുമതിപൂർവ്വം കാഴ്ചയർപ്പിക്കുകയും ചെയ്യണം. അങ്ങനെയുള്ള ക്രിസ്തുമസ് ലോകത്തിനും സകലർക്കും സമാധാനവും സന്തോഷവും പ്രാപ്യമാക്കുന്നു.

കർത്താവായ ക്രിസ്തുവിനെ നമസ്ക്കരിക്കുക. അവന്റെ മുൻപിൽ ആദരവിന്റെ അർപ്പണങ്ങൾ കാഴ്ച വയ്ക്കുക. ഈ കാര്യങ്ങൾ രണ്ടുമായിരിക്കട്ടെ നമ്മുടെ ക്രിസ്മസിന്റെ സൽഫലങ്ങൾ. പക്ഷെ ഈ കാര്യങ്ങൾക്കൊപ്പം കാണേണ്ട മറെറാരു ചിത്രംകൂടിയുണ്ട്. വിദ്വാന്മാർ വീട്ടിൽച്ചെന്ന് വീണു നമസ്ക്കരിച്ചപ്പോൾ "അമ്മയായ മറിയയോടുകൂടെ യേശുവിനെ കണ്ടു" എന്നുള്ളതാണ് ആ ചിത്രം. പുൽക്കൂട്ടിൽ—അല്ലെങ്കിൽ വീട്ടിൽ—യേശുവിന്റെയടുത്ത് മററാരെങ്കിലും ഉണ്ടായിരുന്നിരിക്കാം. തിരുപ്പിറവിയുടെ സമയത്തും നാളുകളിലും വളർത്തപ്പനായ യൗസേഫ് കൂടെയുണ്ടായിരുന്നുവെന്ന് അനുമാനിക്കുവാൻ അനവധി ന്യായങ്ങളുമുണ്ട്. അമ്മയായ മറിയയെ കൂടാതെ ആരെങ്കിലും അവിടെ ഉണ്ടായിരുന്നാലും ഇല്ലെങ്കിലും സുവിശേഷത്തിലെ ആ പ്രത്യേക പ്രതിപാദ്യം പരിശുദ്ധാത്മാവിന്റെ അരുളപ്പാടുതന്നെയാണ്. അമ്മയായ മറിയയെ മാററിനിറുത്തി യേശുവിനെ കാണുകയെന്നുള്ളതല്ല, അവളോടുകൂടെ യേശുവിനെ കാണുകയെന്നുള്ളതാണ് പരിശുദ്ധാത്മാവ് വെളിപ്പെടുത്തുന്ന സത്യം. ആ വെളിപ്പെടുത്തൽ എന്നന്നേക്കുമുള്ളതാണ്. അമ്മയായ മറിയയോടുകൂടെ എന്നുള്ള അരുളപ്പാടിനാൽ ആ അമ്മയെ ഭാഗ്യവതിയെന്നും മഹത്വമുള്ളവളെന്നും പ്രകീർത്തിച്ചിരിക്കുന്നു. ക്രിസ്മസിലും കുരിശുമരണത്തിലും ഉയർത്തെഴുന്നേല്പിലും സ്വർഗ്ഗാരോഹണത്തിലും രണ്ടാമത്തെ പ്രത്യക്ഷതയിലും അമ്മയായ മറിയയോടുകൂടി യേശുവിനെ കാണുകയെന്നുള്ളത് പരിശുദ്ധ സഭയുടെ പരിപാവന വിശ്വാസ സത്യമാണ്.

അമ്മയായ മറിയയോടുകൂടെ യേശുവിനെ കാണേണ്ടയാവശ്യമില്ലെന്നും യേശുവിനെ മാത്രം കണ്ടാൽ മതിയെന്നും പറഞ്ഞുകൊണ്ട് വേദപുസ്തകം ഉയർത്തി വിശ്വാസത്തെപ്പററിയും മററും വീറോടെ പ്രസംഗിക്കുന്നവർക്ക് വി. മത്തായി താക്കീതു നൽകുന്നു. "നമ്മുടെ കർത്താവ് നിന്നോടുകൂടെ" എന്നുള്ള മാലാഖയുടെ അരുളപ്പാട് എക്കാലവും അന്വർത്ഥമാകുമാറ് ക്രിസ്തുനാഥനെ ചുററിപ്പററി മാതാവ് പരിശോഭിക്കുന്നു. നമ്മുടെ പ്രാർത്ഥനകളിലും കൂദാശകളിലും ആരാധനകളിലും അമ്മയായ മറിയയോടുകൂടെ യേശുവിനെ കണ്ടു നമസ്ക്കരിക്കുന്ന പാരമ്പര്യവും വിശ്വാസവുമാണ് നമുക്കുള്ളത്. കർത്താവിന്റെ സാന്നിദ്ധ്യമുള്ളിടത്തെല്ലാം മാതാവിന്റെ സാന്നിദ്ധ്യവും കാണുന്നത് വേദാനുസരണമായ വിശ്വാസംതന്നെയാണ്.

"സമാധാനം നടത്തുന്നവർ ഭാഗ്യവാന്മാർ; അവർ ദൈവത്തിന്റെ പുത്രന്മാരെന്ന് വിളിക്കപ്പെടും" നാം സമാധാനത്തിന്റെ മക്കളായിത്തീരുവാൻ ഉതകുമാറ് നമ്മുടെ ക്രിസ്തുമസിന്റെ ലക്ഷ്യം വ്യത്യാസപ്പെടട്ടെ. അമ്മയായ മറിയയോടുകൂടെ യേശുവിനെ കണ്ട്, വീണു നമസ്ക്കരിച്ച്, അവനു കാഴ്ചകൾ അർപ്പിക്കുന്ന വിദ്വാന്മാരുടെ വിശിഷ്ട മാതൃക നമുക്ക് വഴി കാട്ടട്ടെ.

—o—

# മലങ്കരസഭാ മിഷനറി പോൾ സിനിരാജിന്റെ പുസ്തകങ്ങൾ

1. മർത്ത്യശരീരത്തിന്റെയും ആത്മാവിന്റെയും മരണാനന്തരാവസ്ഥ, ക്രിസ്തുവിന്റെ മഹത്വപ്രത്യക്ഷതയിൽ നീതിമാന്മാർ തേജസ്കരണത്തിനും അധർമ്മികൾ ന്യായവിധിക്കുംവേണ്ടി ഉയിർത്തെഴുന്നേൽക്കുന്നവിധം, അന്ത്യന്യായവിധി എന്നിവയെക്കുറിച്ചു സഭ വിശ്വസിക്കുന്നത് തിരുവചനവെളിച്ചത്തിൽ പ്രതിപാദിച്ചിരിക്കുന്നു–

## മരണവും രൂപാന്തരവും

വില 15 രൂപാ

2. ദൈവവചനത്തെ ആധാരമാക്കി കന്യകമറിയാമിന്റെ പ്രാധാന്യം വ്യക്തമാക്കുന്നു-

## ഇതാ നിന്റെ അമ്മ

വില 10 രൂപാ

3. പഴയതും പുതിയതുമായ 152 ക്രിസ്തീയ ഗാനങ്ങൾ, പോൾ സിനിരാജ് മുഹമ്മദിന്റെ ഇസ്ലാമിക വിശ്വാസത്തിൽ നിന്നും ക്രിസ്തീയവിശ്വാസത്തിലേക്കുള്ള മാനസാന്തരത്തെക്കുറിച്ച് ലഘുവിവരണം, ഉമ്മാം സുവാർത്താ മിഷൻ എന്ത്? ചില പ്രാർത്ഥനകൾ, 2005–ാം മാണ്ടുവരെയുള്ള നോമ്പുകളുടെയും ഈസ്റ്ററിന്റെയും തിയതികൾ ഇവ അടങ്ങിയ പുസ്തകം–

## മലങ്കര സുവാർത്താ ഗീതങ്ങൾ

വില 12 രൂപാ

4. ശിശുസ്നാനത്തിന്റെ ആവശ്യകത, വിശുദ്ധന്മാരോടുള്ള മദ്ധ്യസ്ഥത, വിശ്വാസിക്കു ഭൂമിയിലുള്ള സ്ഥാനം എന്നിവയെ പ്രതിപാദിച്ചിരിക്കുന്നു–

## സ്വർഗീയ അയിര്

വില 6 രൂപാ

പുസ്തകങ്ങൾ വേണ്ടവർ അതാതിന്റെ വില **M O / D D / Cheque** ആയി അയയ്ക്കുക. പോസ്റ്റേജ് സൗജന്യം **(Ordinary Book Post). Cheque** അയയ്ക്കുന്നവർ ബാങ്ക് കമ്മീഷനായ 5 രൂപായും, രജിസ്ട്രേർഡ് ആയി ലഭിക്കണമെന്നുള്ളവർ രജിസ്ട്രേഷൻ ചാർജ്ജും, വിദേശങ്ങളിലേക്ക് ആവശ്യാർത്ഥമുള്ള എയർമെയിൽ പോസ്റ്റേജും അധികം അയച്ചുതരണം. ഓരോ പുസ്തകവും ഇരുപതിലേറെ കോപ്പി എടുക്കുന്നവർക്ക് 15% ഡിസ്കൗണ്ട്.

വിലാസം: **PAUL CINIRAJ MOHAMED**
**Baseeliya, Devalokam P. O.**
**Kottayam–686 038, Kerala.**

## മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്



Mrs. & Mr. P. T. Varughese & Family
Malasia

## മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്



Mariamma Samuel.



Thomas Kurian.



Valsa.



Jolly Jose.

# ആടുകൾ അകലുന്നുവോ? (ii)

ഫാ. ജോർജ്. പനയ്ക്കാമററം

## 6. വഴിതെററിപ്പോകുന്ന ആടിനെ തിരിച്ചുകൊണ്ടുവരുവാൻ ഒരുമ്പെടാത്ത ഇടയന്മാരുള്ള സഭ

കാണാതെപോയ ആടിനെ കണ്ടെത്തുവാൻ നല്ല ഇടയൻ തൊണ്ണൂററിഒൻപതിനേയും വിട്ട് പുറപ്പെട്ടു. മദ്യപാനത്തിലും അതേപോലുള്ള തെററായ ചര്യകളിലും പെട്ട് ദുർവൃത്തനായി കുടുംബത്തിൽ സ്വസ്തതയോ സമാധാനമോ നൽകാതെ, കുടുംബാംഗങ്ങളെ പട്ടിണിയിലും പരിവട്ടത്തിലും ആഴ്ത്തി സാമൂഹ്യദ്രോഹികളായി നടക്കുന്ന സഭാമക്കളെ അവഗണിക്കുന്ന കൂട്ടമല്ലെ ഇന്നത്തെ ഓർത്തഡോക്സ് സഭ. നേരേ മറിച്ച് ഇങ്ങനെയുള്ള ഒരു വ്യക്തിയുണ്ടെന്നോ, കുടുംബം ഉണ്ടെന്നോ അറിഞ്ഞാൽ ജാതിമതസഭാഭേദമെന്യേ ആ കുടുംബത്തിലേക്ക് കൂട്ടായി കടന്നുചെന്ന് ദു:ഖത്തിൽ കഴിയുന്ന കുടുംബിനിക്കും മക്കൾക്കും ആശ്വാസവചനങ്ങൾ അരുളി പാട്ടിലും, പ്രാർത്ഥനയിലും, ഉപവാസകൂട്ടായ്മകളിലും, മാററ് സാമ്പത്തികസഹായങ്ങളിലുംകൂടി കുടുംബത്തിൽനിന്ന് നിരാശാബോധമകററി, അതിൽകൂടി മദ്യപനായി നടക്കുന്ന കുടുംബനായകനേയും ക്രമേണ ആഭായപ്പെടുത്തി, അവരുടെ കൂട്ടായ്മയിൽ ചേർക്കുവാൻ, മുമ്പെതന്നെ മാമോദീസാ സ്വീകരിച്ചവരെങ്കിലും,വീണ്ടും സ്നാനപ്പെടുത്തിക്കഴിയുമ്പോൾ മാത്രം ഇടവകയിലെ വൈദികനും, കമ്മററിക്കാരും, വിശ്വാസവീരന്മാരും വിശ്വാസത്തിന്റെ പ്രാധാന്യം പ്രസംഗിച്ച് സടകുടഞ്ഞെഴുന്നേററാൽ എന്ത് വിശേഷം? നഷ്ടപ്പെടുന്നവരെ തേടിപ്പിടിക്കേണ്ട തക്ക സമയം, അവരെ അന്വേഷിച്ച് കണ്ടെത്തേണ്ടിയിരിക്കുന്നു.

## 7. സാധാരണക്കാരായ സഭാംഗങ്ങൾക്കുണ്ടാകുന്ന അവഗണന

കുടുംബശ്രേഷ്ഠതയുടെയും സാമ്പത്തിക ഉന്നമനത്തിന്റെയും പേരിൽ സഭയിൽ വ്യക്തികൾക്ക് മാന്യതയും ആദരവും കല്പിക്കപ്പെടുമ്പോൾ അഥവാ അവരുടെ അഭിപ്രായങ്ങൾക്കും അഭിലാഷങ്ങൾക്കും, ആഗ്രഹങ്ങൾക്കും മാത്രം അംഗീകാരം ലഭിക്കുമ്പോൾ സ്വാർത്ഥത കൂടാതെയും നിഷ്കളങ്കമായും സഭയെ സേവിക്കുന്നവരായ അനേകായിരങ്ങൾ അവഗണിക്കപ്പെടുന്നു എന്നത് ഒരു സത്യമല്ലേ? ഏതു തുറയിലുള്ളവനായാലും എങ്ങിനെയുള്ളവനായാലും മനുഷ്യൻ അംഗീകാരം ആഗ്രഹിക്കുക സ്വഭാവികമാണ്. ഇത് നഷ്ടപ്പെടുന്നു എന്ന ചിന്ത മനസിനെ ഭരിക്കുന്നമാത്രയിൽ, തങ്ങൾക്ക് അംഗീകാരം കിട്ടുന്ന സമൂഹത്തിലേക്ക് അവന്റെ കാലുകൾ നീങ്ങുവാൻ വെമ്പൽ കൊള്ളുമെന്നതിൽ സംശയമില്ല. പള്ളിയിൽ അവർ വന്നാലും വന്നില്ലെങ്കിലും അറിവാനോ അന്വേഷിപ്പാനോ ആരുംതന്നെയില്ല. ക്രമേണ അവൻ ഈ സഭയെ വിട്ട് ഇതരവിഭാഗങ്ങളിലേക്ക് പൊയ്പോകയാണ് ചെയ്യുന്നത്.

## 8. കറതീർന്ന വിശ്വാസമുള്ളതെങ്കിലും വിശ്വാസം എന്തെന്നറിയാത്ത അംഗങ്ങളുള്ള സഭ

ഓർത്തഡോക്സ് സഭാവിശ്വാസ സത്യങ്ങൾക്കതീതമായി ഒരു ക്രിസ്തീയ വിശ്വാസവും ഇല്ല തന്നെ. എന്നാൽ ഈ സഭയുടെ അംഗങ്ങൾ, സഭയുടെ വിശ്വാസങ്ങൾ എന്തെല്ലാം, എങ്ങിനെയെല്ലാം എന്നതിനേപ്പററി തിരിച്ചറിവില്ലാത്തവരാണ് എന്നത് വിശ്വാസം ത്യജിച്ചുപോകുവാൻ പ്രേരകമായ ഒരു വസ്തുതയാണ്. സണ്ടേസ്കൂൾ പാഠ്യപദ്ധതി മുതൽ സഭയിലെ ഏത് ആത്മീയപ്രസ്ഥാനങ്ങളുടേയും പരിപാടികളോ പ്രസംഗങ്ങളോ ശ്രദ്ധിച്ചാൽ വേദസംബന്ധമായ കുറെ കഥകൾക്കോ, സംഭവങ്ങൾക്കോ, സഭാചരിത്രങ്ങൾക്കോ, നിരർത്ഥകമായുള്ള ചില വേദശാസ്ത്രപാനവിഷയങ്ങൾക്കോ പ്രാധാന്യം കൊടുക്കുമെന്നതല്ലാതെ സഭയുടെ കാതലായ വിശ്വാസങ്ങൾ ഹൃദിസ്ഥമാക്കുവാൻ ഉപയുക്തങ്ങളായ പഠനസംവിധാനങ്ങൾ ഉണ്ടായിട്ടില്ല എന്നത് ഒരു പരമാർത്ഥമാണ്. സഭാശുശ്രൂഷകരും, വൈദികരും പോലും വിശ്വാസവിഷയങ്ങളിൽ ഉറപ്പുള്ളവരോ വേണ്ട ജ്ഞാനം സമ്പാദിച്ചിട്ടുള്ളവരോ എന്ന് സംശയിക്കേണ്ടിയിരിക്കുന്നു. പ്രസംഗങ്ങൾ കർണ്ണാനന്ദകരവും തങ്ങൾക്ക് പ്രശംസ ഉണ്ടാക്കത്തക്കതുപോലെയും ആയിരിക്കണമെന്നല്ലാതെ സഭയുടെ വിലപ്പെട്ട വിശ്വാസം സഭാമക്കളിൽ ഉറപ്പിക്കുവാൻ പര്യാപ്തമാകാത്തതിനാൽ വിശ്വാസത്തിന്റെ ശരിയും തെററും അറിയാത്തവരായ സഭാമക്കൾ വിശുദ്ധ വചനങ്ങൾക്ക് സ്വയം അർത്ഥവും, വ്യാഖ്യാനവും നൽകി, അവസാനം വിശ്വാസവിപരീത വിഭാഗങ്ങളിലേക്ക് വളരെവേഗം വഴുതിപ്പോവുകയാണ് ചെയ്യുന്നത്.

## 9. ആരാധനയുടെ അന്ത:സത്ത ഉൾക്കൊള്ളാൻ കഴിയാത്ത അജ്ഞത

ഓർത്തഡോക്സ് സഭയുടെ ആരാധനയേക്കാൾ മഹത്വവും ശ്രേഷ്ഠവുമായ ആരാധന മറ്റെവിടെയും കണ്ടെത്തുവാൻ കഴിയുന്നില്ല എന്നത് പരമാർത്ഥമാണ് എന്നാൽ നമ്മുടെ ആരാധനയിൽ സംബന്ധിക്കുന്നവർക്ക് ആത്മതപനം ലഭിക്കുന്നില്ല എന്ന പരാതി ഏറെയാണ്. **'I have been to church today and I am not depressed'** എന്ന് **R. L. Stevenson** പറഞ്ഞ അനുഭവമല്ലേ ഇന്ന് ഓർത്തഡോക്സ് സഭാംഗങ്ങൾക്കുള്ളത്? ആരാധനയുടെ ചെറുതും വലുതുമായ ഓരോ കർമ്മങ്ങളും ഉപയോഗിക്കുന്ന പദങ്ങളും അർത്ഥസമ്പുഷ്ടമാണ്. എന്നാൽ ഈ ആരാധന 'കഥ അറിയാതെ ആട്ടം കാണുന്ന' അനുഭവമല്ലാതെ, യാതൊരുവിധമായ അനുഭൂതിയും ലഭിക്കുന്നില്ല. ഓർത്തഡോക്സ്കാരൻ ആയതുകൊണ്ടു മാത്രം യാന്ത്രികമായി അവയിൽ സഹകരിച്ചുപോകുന്നുവെന്നല്ലാതെ സ്വജീവിതത്തിന് ഒരു രൂപാന്തരം അതിൽകൂടെ അനുഭവവേദ്യമാക്കുവാൻ അവന് കഴിയാതെപോകയാണ്. ഈ പ്രകിയയിൽ കുറെക്കാലങ്ങൾ പിന്നിട്ടു കഴിയുമ്പോൾ ആത്മീയ അനുഭവം വാഞ്ഛിക്കുന്നവർ മുരടിച്ചുപോകയും, ഈ മുഷിച്ചിൽ മാററുവാൻ ചലനാത്മകം എന്ന് അവന് തോന്നുന്ന കൂട്ടങ്ങളിലേക്ക് പോകുവാൻ അവൻ താല്പര്യപ്പെടുകയും ക്രമേണ സഭ വിട്ടുപോകുകയും ചെയ്യുന്നു.

## 10. മാററം വരുത്തേണ്ട കാര്യങ്ങൾക്ക് Orthodoxy യുടെ പേരിൽ മാററം ഉണ്ടാകാത്ത സ്ഥിതിവിശേഷം

കാതലായ വിശ്വാസങ്ങൾക്കോ വേദശാസ്ത്രങ്ങൾക്കോ അനുഷ്ഠാനങ്ങൾക്കോ ഒരു കാരണവശാലും മാററം വരുത്തിക്കൂടാ. എന്നാൽ ആത്മീയ അനുഭവത്തിനോ, ജീവിതരൂപാന്തരത്തിനോ അല്പംപോലും ഉതകാത്ത അപ്രധാന കാര്യങ്ങൾ, മാററങ്ങൾ ഉണ്ടായിക്കൊണ്ടിരിക്കുന്ന ഈ കാലഘട്ടത്തിൽ, Orthodoxy യുടെ പേരിൽ പഴയപടിതന്നെ തുടർന്നുകൊണ്ടുപോകണമെന്ന് ശഠിക്കുന്നത് സഭാംഗങ്ങളെ നഷ്ടപ്പെടുത്തുവാനല്ലാതെ മറെറാന്നിനും ഉപകരിക്കുന്നില്ല. ആരാധനാരീതികൾക്കും, അനുഷ്ഠാനങ്ങൾക്കും, അവയുടെ സമയങ്ങൾക്കും, ദിവസങ്ങൾക്കും സഭയുടെ മററ് നിയമാവലികൾക്കും കാലാനുസൃതമായ മാററങ്ങൾ ഉണ്ടായേ മതിയാകൂ. സഭയുടെ ഇന്നത്തെ പല ശുശ്രൂഷകളിലും ചൊല്ലി തികയ്ക്കുന്നതിനുവേണ്ടി മാത്രം ഉരുവിട്ട് വിശ്വാസികളുടെ ആരാധനാതാല്പര്യം കെടുത്തിക്കളയുന്ന അനേകം ഭാഗങ്ങളില്ലേ എന്ന് ചിന്തിക്കേണ്ടതുണ്ട് എന്ന് ക്ഷമാപണത്തോടെ പറയുകയാണ്. ആവർത്തനവിരസത കൊണ്ട് ആരാധകരുടെ മനസ് ഇന്ന് മടുപ്പിക്കുന്നില്ലേ? ഉദാഹരണമായി പള്ളികൂദാശപോലുള്ള ശുശ്രൂഷകൾ, ചൊല്ലുന്നവർക്കോ കേൾവിക്കാർക്കോ ആത്മാർത്ഥമായി സംബന്ധിക്കണമെന്ന് ആഗ്രഹിക്കുന്നവർക്കോ, മനസിലാക്കാൻ കഴിയാത്തവയും ആവശ്യമില്ലാതെ ജല്പനത്തിനു മാത്രം ഉതകുന്നതുമായ ഭാഗങ്ങൾ ഒഴിവാക്കി, സമയം ചുരുക്കി ഉള്ള സമയമത്രയും മനസ് കേന്ദ്രീകരിച്ചും, ഹൃദയങ്ങളെ ദൈവസന്നിധിയിൽ സമർപ്പിച്ചും കുറെകൂടെ ലളിതമായ രീതിയിൽ അവ നടത്തുവാൻ കഴിഞ്ഞാൽ സാധാരണക്കാരായ സഭാംഗങ്ങൾ ഈ സഭയുടെ ശുശ്രൂഷാകാര്യങ്ങളെ മറന്ന് അവരുടെ മനസിനിണങ്ങുന്ന രീതിയിലുള്ള ആരാധനാ ശൈലികളുള്ളിടങ്ങളിലേക്ക് പോകാതെയിരിപ്പാൻ സഹായിക്കുകയില്ലേ? പെരുന്നാളുകളുടെ ശുശ്രൂഷാഭാഗങ്ങൾ വേദശാസ്ത്രപരമായി അർത്ഥസമ്പുഷ്ടമാണ്. വേദശാസ്ത്ര പഠിതാക്കൾ അവ പഠിക്കേണ്ടത് അത്യന്താപേക്ഷിതവുമാണ്. എങ്കിലും ജീവിതപ്രാരാബ്ധങ്ങളുമായി മല്ലിട്ടു ജീവിക്കുന്ന ബഹുഭൂരിപക്ഷം സാധാരണ ജനങ്ങൾ ഉൾക്കൊള്ളുന്ന സഭയിൽ അവരുടെ യഥാർത്ഥ ജീവിതവുമായി ബന്ധപ്പെടാത്ത എന്നു മാത്രമല്ല അല്പമായി മനസിലാക്കുവാൻ പോലും സാദ്ധ്യമല്ലാത്ത രീതിയിൽ ദീർഘമായ ശുശ്രൂഷകൾ നടത്തിയാൽ, സാധാരണക്കാരായവർ ഇതരവിഭാഗങ്ങളിലേക്ക് വിട്ടുപോയാൽ അത്ഭുതപ്പെടുവാൻ എന്തുള്ളു. ★

# മാർ ഒസ്താത്തിയോസിന്റെ മിഷൻ ഡയറിയിൽനിന്നും

സപ്തതി കഴിഞ്ഞിട്ടും, ഹൃദയ ശസ്ത്രക്രിയ നടത്തിയിട്ടും, വർദ്ധിച്ചുവരുന്ന സുവിശേഷ തീക്ഷ്ണതയുടെ കഥയാണ്, ഉത്തരേന്ത്യൻ ഗ്രാമാന്തരങ്ങളിലും പട്ടണങ്ങളിലും അഭി. ഒസ്താത്തിയോസ് തിരുമേനി നടത്തുന്ന മിഷണറി യാത്രയുടെ ഡയറി. കാളവണ്ടിയിലും കാൽ നടയിലും പുരോഗമിക്കുന്ന ആ യാത്രയുടെ ഊഷ്മളത നുകരുവാൻ മലങ്കര സഭാ വായനക്കാരെ അഭിവന്ദ്യ തിരുമേനി സ്വാഗതം ചെയ്യുന്നു. —പ.

സെപ്റ്റംബർ 13, 93 തിങ്കളാഴ്ച. പതിവുപോലെ രാവിലെ കണ്ടിയൂർ അമ്പലം ചുററിനടന്നിട്ട് മിഷൻ കേന്ദ്രത്തിലേക്കു മടങ്ങുംവഴി ബ: ഷാജിപോറം അച്ചൻ മോട്ടോർ സൈക്കിളിൽ എന്നെ തേടി വരുന്നു. ''എന്താ, അച്ഛാ, വിശേഷം വല്ലതുമുണ്ടോ?'' മറുപടി; നമ്മുടെ സുവിശേഷകൻ ജോഷ്വാ (പി. ജെ.) റൂർക്കലായിൽ കാർ അപകടത്തിൽപ്പെട്ടു.

'സീരിയസായിരുന്നോ?'
'മരിച്ചുപോയി'

ഞാൻ ഷോക്കേററതുപോലെ നിന്നുപോയി. വീണ്ടും വാർത്ത 'സി. കെ. തോമസ്സച്ചന്റെ ഏകജാതനായ മകൻ സാബുവും മരിച്ചുപോയി.
'അച്ചനോ?'

'അച്ചൻ സീരിയസ് ആയി ആശുപത്രിയിലാണ്'. എത്രയുംവേഗം പതിനായിരംരൂപാ ഉണ്ടാക്കി പ്രിയ ഷാജിപോറം അച്ചനെയും ജോഷ്വായുടെ സഹോദരൻ (Cousin) കുഞ്ഞുമോനെയും റൂർക്കലായിൽ വിട്ടു—ശവം കൊണ്ടുവന്ന് പള്ളിപ്പാട്ടു പള്ളിയിൽ അടക്കുവാൻ മാതാപിതാക്കളും ഞങ്ങളും ആഗ്രഹിച്ചതിനാൽ 15—ാംതീയതി വൈകിട്ട് അച്ചൻ റൂർക്കലായിൽ നിന്നു വിളിച്ചു. ''ശവം കൊണ്ടുവരാൻ സാദ്ധ്യമല്ലാത്തവണ്ണം നാററമുണ്ട്. airtightപാക്കിംഗ് കല്ക്കട്ടായിലേയുള്ളു.'' ജോഷ്വായുടെ വല്യപ്പനെയും പിതാവിനെയും ഫോണിൽ വിളിച്ചു വിവരം അറിയിച്ച് അനുവാദം വാങ്ങി 16—ാംതീയതി വൈകിട്ട് നാലുമണിക്ക് സാബുവിനെയും ജോഷ്വായെയും റൂർക്കലാ ക്രിസ്ത്യൻ സെമിത്തേരിയിൽ അടക്കി. അന്നു മിഷൻ സെൻററിൽ മിഷ്യൻബോർഡു മീററിംഗ് കഴിഞ്ഞ് സ്നേഹസന്ദേശം ബസിലും കാറുകളിലുമായി ഞങ്ങൾ പള്ളിപ്പാട്ടു ജോഷ്വായുടെ വീട്ടിൽ എത്തി. അഭിവന്ദ്യ മാത്യൂസ് മാർ എപ്പിഫാനിയോസ് മെത്രാച്ചനും പല വൈദികരും ചേർന്ന് In absentia ശവസംസ്ക്കാരശുശ്രൂഷ നടത്തി ഏററവുമധികം ദു:ഖിതയായിരുന്ന മാതാവിനെ രണ്ടാം പ്രാവശ്യം ഞാൻ ആശ്വസിപ്പിച്ചെങ്കിലും വിജയിച്ചു എന്നു തോന്നുന്നില്ല. വായനക്കാർ പ്രാർത്ഥിക്കണമെ.

## 1) റൂർക്കലായിൽ ശവമടക്കം

19—ാംതീയതി ഞായറാഴ്ച മേപ്രാൽ പള്ളിയിൽ ഞാൻ വി: കുർബ്ബാനമദ്ധ്യേ പ്രസംഗിച്ചുകൊണ്ടിരുന്നപ്പോൾ അടുത്ത ദു:ഖവാർത്ത—'സി. കെ. തോമസ്സച്ചനും മരിച്ചു. ബുധനാഴ്ച ശവമടക്കം' ഒരു വാചകംപോലും കൂടുതൽ പ്രസംഗിക്കാൻ സാധിച്ചില്ല. ഉടൻതന്നെ വിവരം പള്ളിയിൽ ഏവരേയും അറിയിച്ചു 'ചാർത്തും നീതിയെ....പ്രാർത്ഥിച്ചു. അന്നുതന്നെ എറണാകുളത്തെ Re—Union—ലെ തമ്പിയെ വിളിച്ചു തിങ്കളാഴ്ച കല്ക്കട്ടായ്ക്കു വിമാനടിക്കററു ക്രമീകരിച്ച് ചൊവ്വാഴ്ച റൂർക്കാലായിൽ എത്തി. ബുധനാഴ്ച സി. കെ. തോമസ്സച്ചന്റെ ശവസംസ്ക്കാരം അതെ സെമിററിയുടെ ഏററം പ്രധാന ഭാഗത്തു നടത്തിയപ്പോൾ നമ്മുടെ എട്ടു വൈദികരും, റൂർക്കലായിലെ നമ്മുടെ സഭാംഗങ്ങളും അല്ലാത്തവരുമായ വലിയൊരു സംഘവും, ബറോഡായിൽനിന്നും, അഹമ്മദബാദിൽനിന്നും കേരളത്തിൽനിന്നും, ബോംബെയിൽനിന്നും, കല്ക്കട്ടായിൽനിന്നും വന്നിരുന്ന സുഹൃത്തുക്കളും മാർത്തോമാ, റോമൻകത്തോലിക്കാ സഭകളിലെ വൈദികരും മററനേകരും സംബന്ധിച്ചു. യാത്രപറച്ചിൽ പ്രിയ തോമസ്സച്ചന്റെ ട്രസ്ററു നടത്തുന്ന സ്കൂളിനു മുമ്പിൽ ആദ്യവും റൂർക്കലാ ഇടവകയുടെ വലിയ പള്ളിയിൽ രണ്ടാമതും നടത്തി. വലിയൊരു അടക്കം അച്ചനു ലഭിച്ചു. ജോഷ്വായുടെയും സാബുവിന്റെയും കല്ലറകളിൽ ധൂപപ്രാർത്ഥനനടത്തി.

എങ്ങനെയാണു മരിച്ചത്? റൂർക്കലായിൽനിന്നും 70 മൈൽ ദൂരെ ഞായറാഴ്ച വി: കുർബാന അർപ്പിച്ചിട്ടു മടങ്ങുമ്പോൾ 25 വയസ്സുകാരനും M Sc. കാരനും സ്ക്കൂളിന്റെവൈസ്പ്രിൻസിപ്പാളുമായ സി. ററി. കുര്യൻ (സാബു) കാർ ഓടിക്കയായിരുന്നു. അച്ചൻ ഇടത്തും ജോഷ്വാ പിറകിലും. എതിരെ വന്ന ബസ്സ് ഇടിച്ചു സാബു ഉടൻ മരിച്ചു. ജോഷ്വാ ആശുപത്രിയിലേക്കു കൊണ്ടുപോകുംവഴിക്കും അച്ചൻ ഒരാഴ്ച കഴിഞ്ഞ് ആശുപത്രിയിലും മരിക്കുകയായിരുന്നു. പ്രിയ അച്ചനെ എങ്കിലും ആരോഗ്യത്തോടെ കിട്ടുവാൻ എം. ററി. സി—യിലെ കുടുംബവും മററും

മദ്ധ്യസ്ഥതയാലുള്ള
ഉപകാരസ്മരണയ്ക്ക്



Willson George, Chenneerkara

മദ്ധ്യസ്ഥതയാലുള്ള
ഉപകാരസ്മരണയ്ക്ക്


Vineeth.


Thankachen, Dubai.


Lisha & Liju, Vennikulam.





ഒരു വിശ്വാസി.


ഒരു വിശ്വാസി.


ജോൺ കെ. വർഗീസ്

രോഗശാന്തിക്ക്


ഒരു വിശ്വാസി.


Santhamma Moorthitta.

ഉപവസിച്ചു പ്രാർത്ഥിച്ചിട്ടും ദൈവം കേട്ടില്ല. അനിതര സാധാരണമായ കഴിവുകളും മിഷൻ താല്പര്യവും ഭക്തിയും ഉള്ള ഒരു വൈദികനെയും ഏകജാതനെയും, മിഷൻ പരിശീലനം കഴിഞ്ഞ് പലയിടങ്ങളിൽ ജോലിചെയ്യുന്ന 40 പേരിൽ ഏററവും അധികം ദൈവം ഉപയോഗിച്ചവനുമായ ജോഷ്വായെയും അപകടത്തിൽനിന്നു ദൈവം രക്ഷിക്കാതിരുന്നതെന്ത് എന്ന ചോദ്യത്തിന് ലോകത്തിലാർക്കും മറുപടി തരാൻ സാദ്ധ്യമല്ല. 'എന്നെ അവനടിച്ചാലും ഞാനവനെ സ്നേഹിക്കുന്നു' എന്നു പാടാനുള്ള വിശ്വാസവും പ്രത്യാശയും മാത്രമാണ് ഏക ആശ്വാസം. ദൈവഹിതം കയ്പായാലും മധുരം.

ഈ മൂന്നു മരണങ്ങളും മലങ്കരസഭയുടെ മിഷൻ രംഗത്തെ കൂടുതൽ ഉദ്ദീപിപ്പിക്കുമെന്ന് വിശ്വസിക്കുവാൻ പല കാരണങ്ങളും ഉണ്ട്. അവരുടെ പാവനസ്മരണ നിലനിർത്തുവാൻ ആദിവാസികളുടെ ഇടയിൽത്തന്നെ കൂടുതൽ സേവനം നടത്തി അവർ ആരംഭിച്ച നല്ല വേല തുടരണം. ഒരു മെഡിക്കൽ മിഷൻതന്നെ ഉത്തരേന്ത്യയിൽ ഉണ്ടാകണം. റൂർക്കലാ ഇടവകയുടെ എം. ജി. എം. സ്ക്കൂൾ പ്ളസ് ടു തുടങ്ങുവാൻ കെട്ടിടം പണിയുന്നു. അതു കഴിഞ്ഞാൽ അവയ്ക്ക് മിഷൻ ചെയ്യാൻ ആഗ്രഹമുണ്ട്. സി. കെ. തോമസ്സച്ചൻ ട്രസ്ററിയായി തുടങ്ങിയ സെൻറ് ഗ്രിഗോറിയോസ് ഹൈസ്ക്കൂളും (അതിൻെറ ലാഭം ഗ്രാമീണ മിഷനുവേണ്ടിയാണ് ഉദ്ദേശിക്കുന്നത്). ബൊക്കാറോ സ്ക്കൂളും മിഷനുവേണ്ടി അഭിവന്ദ്യ ഭദ്രാസനാധിപൻ തേവോദോസ്യോസ് ആബൂൻ തുടങ്ങിയതാണ്. സി. കെ. തോമസ് അച്ചൻെറ ബസ്ക്യാമ്മ നേരത്തെ മരിച്ചെങ്കിലും രണ്ടു മരുമക്കളായ കുര്യൻ ഏബ്രഹാം അച്ചനും ഷാജിയും മിഷൻ സേവനങ്ങളിൽ അതീവ തല്പരരാണ്. പ്രിയ തോമസ്അച്ചൻെറഅനുജൻ സി.കെ.ഏബ്രഹാം (തങ്കച്ചൻ) അച്ചനെപ്പോലെതന്നെ ദൈവത്തിനു സ്വയം പ്രതിഷ്ഠിച്ചയാളാണ്. ഇവരെയും നമ്മെയും സഭയെയും ത്യാഗത്തിനായി ദൈവം വിളിക്കുന്ന ഒരു സംഭവമാണു നടന്നത്.

## 2) പൂനായിൽ ബാലികാഭവനം

26-ാംതീയതി ഞായറാഴ്ച പൂനായിൽ ബോംബെ ഭദ്രാസനാധിപൻ ഫിലിപ്പോസ് മാർ തിയോഫിലോസ് തിരുമേനി ദഹുറോഡിൽ തോമസ് ജോർജ് ദാനമായിത്തന്ന രണ്ടേക്കർ സ്ഥലത്ത് സെൻറ് ജോർജ് ബാലികാഭവനത്തിനു കല്ലിട്ടു. 500-ൽ അധികം വിശ്വാസികൾ ആ ശുശ്രൂഷയിൽ സംബന്ധിച്ചത് അധികവും, കിർക്കി, പൂനാ, ദഹുറോഡ്, ഡിഗ്ഗി എന്നീ നാലു ഇടവകകളിൽ നിന്നായിരുന്നു. തുടർന്നു നടന്ന മീററിംഗിൽ ആബൂൻ നടത്തിയ ഉത്ഘാടന പ്രസംഗത്തിൽ ബോംബെ ഭദ്രാസനത്തിൻെറ പൂർണ്ണമായ പിൻതുണ വാഗ്ദത്തം ചെയ്തു. ഈ നല്ല സംരംഭത്തിൽ തിരുമേനിക്കുള്ള ഏറിയ സന്തോഷം ജനങ്ങളെ അറിയിക്കുകയുണ്ടായി. ശിശുക്ഷേമബോർഡിൻെറയും ഒരു പ്രവർത്തനമാകയാൽ ഡോക്ടർ തോമസ് മാണി റിപ്പോർട്ടു വായിച്ചു. ജോസഫ് വെണ്ടപ്പള്ളിയച്ചൻ സ്വാഗതം പറഞ്ഞു. ആശംസാ പ്രസംഗം നടത്തിയവരിൽപ്രധാനി സ്ഥലവാസിയായ അബ്ദുറംഭായി ആയിരുന്നു. ബ. വികാരിമാരായ സി. വി. കുറിയാക്കോസ് അച്ചൻ, ജോഷ്വാ ജോൺ അച്ചൻ, ജേക്കബ് കോർഎപ്പിസ്കോപ്പാ എന്നിവർ ഹാജരായി എല്ലാ ഉത്തേജനവും നല്കി. പുതുപ്പാടിയിൽനിന്ന് ഫാ: ജി. ജോൺ, സിസ്റേറർസ് റിബേക്കാ, എലിസബേത്ത്, ക്രിസ്തീനാ എന്നിവർ സന്നിഹിതരായിരുന്നു.

മറെറാരു അത്ഭുതം അവിടെ നടന്നത് ബലഹീനനായ എന്നിൽക്കൂടി ദൈവം നല്കിയ ആഹ്വാനത്തിനു മറുപടിയായി മീററിംഗിൽ സംബന്ധിച്ച 24 പേർ ബാക്കി അടുത്തു കിടക്കുന്ന സ്ഥലം വാങ്ങുവാനായി 1 ലക്ഷത്തി നാല്പതിനായിരം രൂപായും (ഒരു സെൻറിൻെറ വിലയും വികസനത്തിനുമായി 5000 രൂപാവച്ച്) കെട്ടിടത്തിൽ രണ്ടു മുറികൾ പണിയുവാൻ രണ്ടുപേർ എൺപതിനായിരം രൂപായും ഉൾപ്പെടെ 2 ലക്ഷത്തി നാല്പതിനായിരം രൂപാ ചെക്കായും വാഗ്ദത്തമായും തന്നു എന്നതാണ്. ആദ്യത്തെ 5000 രൂപയും മറെറാരാൾ തിരുമേനിയെ ഏല്പിച്ച 5000 രൂപയും ഒന്നും രണ്ടും ദാനമായി കിട്ടിക്കഴിഞ്ഞ് 5001 രൂപാ കൊടുക്കുവാൻ എനിക്കും ഭാഗ്യം ലഭിച്ചു. തന്നവരുടെ പേരും തുകയും ആദ്യറിപ്പോർട്ട് മാർച്ച് 31-നുശേഷം അച്ചടിക്കുന്നതിൽ കാണും. 6 ഏക്കർ സ്ഥലംകൂടിയാണ് അവിടെ ഇനി വാങ്ങേണ്ടിയിരിക്കുന്നത്. ഇതു വായിക്കുന്നവരിൽ കഴിവും മനസ്സുമുള്ളവർ St. George Balekagram എന്ന് ചെക്കിൽ എഴുതി എൻെറ പേർക്കോ ഡയറക്ടർ ഫാ. കെ. ഐ. ഫിലിപ്പിൻെറ പേർക്കോ അയച്ചാലും.

ബാലികാഭവൻ ട്രഷറാർ Mathew D. Mathew, Landge Blds, Kesariwade Puna 411034.

## 3) മക്കോഡിയായിൽനിന്നു കാളവണ്ടിയിൽ

എൻെറ ചെറുപ്രായത്തിൽ ഞാൻ കാളവണ്ടിയിൽ യാത്ര ചെയ്തിട്ടുണ്ട്. ശെമ്മാശനും, അച്ചനും, മെത്രാപ്പോലീത്തായുമായി ലോകത്തിൻെറ എല്ലാ ഭൂഖണ്ഡങ്ങളിലും യാത്രചെയ്തിട്ടുള്ളത് ബസിലും, കാറിലും, ട്രയിനിലും, ഹെലിക്കോപ്ററിലും മൂന്നുപേർക്കു മാത്രം കയറാവുന്ന ചെറുവിമാനത്തിലും, വലിയ ബോയിംഗ് തുടങ്ങിയ വിമാനങ്ങളിലും മററും ആയിരുന്നു. എന്നാൽ ഈ വർഷം സെപ്ററംബർ 30-ാംതീയതി യാത്രയ്ക്കു കാളവണ്ടിയല്ലാതെ മറെറാരു വാഹനവും പോകാത്ത വഴിയായിരുന്നതിനാൽ അതും സഹായിച്ചു. 29-ാംതീയതി ഇററാർസിയിൽനിന്ന് കൂലിക്കെടുത്ത ജീപ്പിൽ കെ. എസ്. ജോർജ് അച്ചനും, ബോപ്പാലിലെ എം. എം. ജേക്കബും പുതുപ്പാടി ആശ്രമാംഗം ജോൺസൺ ശെമ്മാശ്ശനും, ഞാനുംകൂടി മക്കോഡിയ എത്തുവാൻ യാത്ര തിരിച്ചു. ഒരു മണിക്കൂർകൊണ്ടു 20 കിലോമീററർ

യാത്ര ചെയ്തശേഷം രണ്ടു കിലോമീററർ മുട്ടററം പുതയുന്ന ചെളിനിറഞ്ഞ Short cut–ൽക്കൂടി നടന്ന് ആശ്രമത്തിലെത്താൻ ഒരു മണിക്കൂർ വേണ്ടിവന്നു. ആശ്രമാംഗങ്ങളായ തോമസും കെ.പി. മാത്യുവും (M.T.C. മൂന്നാംവർഷ വിദ്യാർത്ഥി) ഈ നടപ്പിൽ എന്നെ സഹായിച്ചു. അല്ലെങ്കിൽ തെന്നിത്താഴെ വീഴുമായിരുന്നു. ആശ്രമമാനേജർ പാപ്പച്ചൻ എന്നെത്തിരക്കി പോയതായി ആശ്രമത്തിൽ വന്നപ്പോൾ അറിഞ്ഞു. അവിടെ ചെന്നുകഴിഞ്ഞാൽ പരന്ന നല്ല ഭംഗിയുള്ള കൃഷിസ്ഥലം, മിഷനറിമാർ 100 വർഷം മുമ്പ് പണിത വലിയ ബംഗ്ളാവ്, അടുത്തുള്ള ആശ്രമം വക ബാലവാടി എല്ലാം സുഖംതന്നെ. സാർണയിൽ നിന്നും വന്ന ഐസക്ക് ഹൊഷംഗബാദിൽനിന്നു വന്നിരുന്ന റാഫനും ബിനുവും ഞങ്ങൾക്കു സഹായമായിരുന്നു. 30–ാം തീയതി ഞാൻ വി: കുർബ്ബാന ആശ്രമവരാന്തയിലുള്ള ചാപ്പലിൽ അർപ്പിച്ചത് ഞങ്ങൾ ആകെയുണ്ടായിരുന്ന ഒൻപതു പേരും അനുഭവിച്ചു. അവിടെ വളർത്തപ്പെടുന്ന ആദ്യ ബാലഭവനാംഗമായചന്ദൻ (ഒൻപതു വയസുള്ള ആദിമവാസി ഒന്നാംക്ലാസ്സിൽ) ഹിന്ദുവാകയാൽ വി: കുർബ്ബാനയിൽ സംബന്ധിച്ചതല്ലാതെ അനുഭവിച്ചില്ല. കൂടുതൽ കുട്ടികളെ എടുക്കേണ്ടിയിരിക്കുന്നു.

ഇററാർസിയിലേക്കുള്ള മടക്കയാത്രയ്ക്കായി ഞങ്ങളുടെ ജീപ്പുവന്നു റോഡിൽ കിടപ്പുണ്ടായിരുന്നെങ്കിലും മൂന്നു കിലോമീററർ റോഡ് പാറക്കല്ലും, ചെളിയും, കുഴിയും ആകയാൽ രണ്ടു കാളവണ്ടി ഞങ്ങൾക്കുപകാരമായി. ഇത്ര ചെറിയതും അപരിഷ്കൃതവുമായ കാളവണ്ടി കേരളത്തിൽ കണ്ടിട്ടില്ല. കീറിയ മുളയിൽ ചാരിയിരുന്നു യാത്ര ചെയ്തപ്പോൾ മുള ഒടിഞ്ഞു ഞാൻ താഴെ വീഴുമെന്നു തോന്നാതിരുന്നില്ല. കുറെദൂരം നടക്കാവുന്നിടമുണ്ടായിരുന്നില്ലെങ്കിൽ മൂന്നു കിലോമീററർ കുലുങ്ങിക്കുലുങ്ങി മറെറാരു ഹാർട്ട് ഓപ്പറേഷന് വിധേയമാകേണ്ടി വരുമെന്നു തോന്നിപ്പോയി. ഏതായാലും ഒരുമണിക്കൂർകൊണ്ട് മൂന്നു കിലോമീററർ യാത്ര ചെയ്തു ജീപ്പിൽ കയറി ഇററാർസിക്കു മടങ്ങി.

ഏഴുവർഷംമുമ്പ് തുടങ്ങിയ മക്കോഡിയാ മിഷനിലേക്കുള്ള ഈ ദുർഘടവഴി നന്നാക്കാത്ത കാരണം ഇപ്രാവശ്യം മനസ്സിലായി. മൂന്നുമാസം മഴക്കാലത്തെങ്കിലും കള്ളന്മാരായ വാററുകാരായ കൂടുതൽ ക്രിസ്ത്യാനികൾക്കും കുറെഹിന്ദുക്കൾക്കും പോലീസിന്റെ പിടിയിൽനിന്നു രക്ഷപെടാൻ ദുർഘടവഴി സഹായിക്കും. ഞാൻ രണ്ടുവർഷം മുമ്പ് അവിടെ ചെന്നപ്പോൾ നാട്ടുകാരായ പൗരന്മാരെയും സർപഞ്ജ് എന്നഗ്രാമത്തലവനെയും വിളിപ്പിച്ച് കലക്ടർക്ക് അപേക്ഷ കൊടുപ്പിച്ചെങ്കിലും വണ്ടി നീങ്ങിയില്ല.

ഇപ്രാവശ്യം എന്നെ സന്തോഷിപ്പിച്ച ഒരു കാര്യം വായനക്കാരെയുംസന്തോഷിപ്പിക്കും. മക്കോഡിയായുടെ ചുററുമുള്ള 27 ഗ്രാമങ്ങളിൽ ബാലവാടി തുടങ്ങാൻ സാധിക്കും. ഭോപ്പാൽ ഇടവക വികാരി എം. സി. ജോർജ് അച്ചന്റെ ഉത്സാഹത്താൽ നാലു ഗ്രാമങ്ങളിൽ ഓരോ ബാലവാടി തുടങ്ങുവാൻ മക്കോഡിയാ ആശ്രമ മാനേജർ പാപ്പച്ചനു സാധിച്ചു. എ. ഡി. 2000 ആകുമ്പോൾ ബാക്കി 22 ഗ്രാമങ്ങളിൽക്കൂടി ബാലവാടിയും ചില സ്കൂളുകളും തുടങ്ങുവാൻ സാധിക്കും. ഒരു ബാലവാടി നടത്തുവാൻ Rs. 5000 ഒരുവർഷം വേണ്ടിവരും (അദ്ധ്യാപകശമ്പളം ഉൾപ്പെടെ). ഇപ്പോഴത്തെ അഞ്ചു ബാലവാടികൾക്കാവശ്യമായ 25000 രൂപാ ഈ വർഷം ഭോപ്പാൽ ഇടവകയിൽപ്പെട്ട അഞ്ചുപേർ കൊടുക്കുന്നു. ഇൻഡ്യയിൽ നിരക്ഷരരായ എട്ടുകോടി 20 ലക്ഷം കുട്ടികളാണുള്ളത്. അവരിൽ ഒരുലക്ഷം കുട്ടികളെ എങ്കിലും A.D. 2000–നു മുമ്പ് നമ്മുടെ സഭ വിചാരിച്ചാൽ പഠിപ്പിക്കാം. ഓരോ ബാലവാടിയിലും ശരാശരി 40 കുട്ടികൾ ഉണ്ട്, ഗ്രാമീണർ, പഠിപ്പിക്കുവാനുള്ള വരാന്തകളോ സ്ഥലസൗകര്യമോ തരുന്നുണ്ട്. നമ്മുടെ കഴിവുള്ള ഓരോ പള്ളികൾ Rs. 5000 രൂപാവീതം ഓരോ സ്കൂളിന്റെ പ്രതിവർഷ ചെലവിനായി മിഷൻ ബോർഡിലേക്കയയ്ക്കുക. കഴിവുള്ള വ്യക്തികളും ഓരോ സ്കൂൾ സ്പോൺസർ ചെയ്യുക. നമ്മുടെ കുട്ടികളിൽ ഒരു കുട്ടിയെ നല്ല ഇംഗ്ലീഷ് മീഡിയം സ്കൂളിൽവിട്ടു പഠിപ്പിക്കുന്ന ചെലവു മതി ഈ നാല്പതു കുട്ടികളെ പഠിപ്പിക്കുവാൻ. നേരിട്ടു സഹായം അയയ്ക്കുവാൻ ആഗ്രഹിക്കുന്നവർ ചെക്കോ, ഡ്രാഫ്റേറാ, മണിഓർഡറോ അയയ്ക്കേണ്ട മേൽവിലാസം Mr. Pappachen ന്റെ പേർക്കോ (Manager, St. Thomas Asram and Childrens Home, Makodia, Itarsi, 461111, M. P.) എന്റെ പേർക്കോ അയച്ചാൽ രസീത് അയച്ചുതരികയും വാർഷികറിപ്പോർട്ടിൽ ചേർത്ത് തരികയും ചെയ്യും.

(തുടരും)

മദ്ധ്യസ്ഥതയാലുള്ള
ഉപകാരസ്മരണയ്ക്ക്



ജഗൻ, നൈനാൻ, അഗർത്തല.

# ഭാരതീയ ക്രൈസ്തവ ധ്യാനരീതി (ii)

ഫാ. ഐ. സി. പത്രോസ്

## ധ്യാനം എങ്ങനെ നടത്തണം:

സൂര്യൻ ഉദിക്കുന്ന സമയവും അസ്തമിക്കുന്ന സമയവുമാണ് ധ്യാനത്തിന് ഏറ്റവും ഉചിതം. ആ സമയത്ത് മനസ് ശാന്തമായിരിക്കും. അധികം പ്രകാശമില്ലാത്ത മുറിയിൽ, മങ്ങിയ വെളിച്ചത്തിൽ ഏകാന്തമായിട്ട് ധ്യാനിക്കുക (എല്ലാ ദിവസവും ഒരേ സമയത്ത് ഒരേ സ്ഥലത്ത് ധ്യാനിക്കാൻ ശ്രദ്ധിക്കുക).

മൂന്നു രീതിയിൽ ധ്യാനിക്കാൻ സാധിക്കും

(1) തറയിൽ പായ് വിരിച്ച്, ചമ്രം പടിഞ്ഞ് ഇരിക്കുക. നട്ടെല്ലും തലയും നേരെ ആയിരിക്കണം. കണ്ണുകൾ അടയ്ക്കുക. ശുദ്ധവായു ലഭിക്കണം: ശരീരം വസ്ത്രം കൊണ്ട് വരിഞ്ഞു മുറുക്കാതെ പ്രത്യേകം ശ്രദ്ധിക്കേണ്ടതാണ്. കഴിയുന്നത്ര സ്വതന്ത്രമായിരിക്കണം. ശ്വാസം അകത്തേക്ക് എടുക്കുക. ശ്വാസം ഉള്ളിൽ പിടിച്ച് നിർത്തുക. ''കർത്താവേശു മിശിഹാ ദൈവപുത്രാ! പാപിയായ എന്നോടു കരുണ ചെയ്യണമെ'' എന്ന് ജപിക്കുക. ഉച്ചരിക്കുന്ന പദങ്ങളിലൂടെ മനസിനെ നയിക്കുക. ആവർത്തിച്ച് മനസിൽ ഇത് ജപിച്ചുകൊണ്ടിരിക്കുക. ശ്വാസം അകത്തു നിർത്തുമ്പോൾ ചുണ്ടുകൊണ്ടുപോലും വാക്കുകൾ ഉച്ചരിക്കുക പ്രയാസമാണ്. മനസിൽ ഉച്ചരിക്കുക, കുറെ കഴിയുമ്പോൾ ശ്വാസം പുറത്തേക്ക് താനെ പോകും. (ഹേമിച്ച് ശ്വാസം ഉള്ളിൽ പിടിച്ച് നിർത്തരുത്). വീണ്ടും വീണ്ടും ഇത് തുടരുക, ഭക്ഷണം കഴിഞ്ഞ് 4 മണിക്കൂറെങ്കിലും കഴിഞ്ഞേ ഈ രീതി പരിശീലിക്കാവൂ.

(2) മേൽപറഞ്ഞ പ്രകാരം ഇരുന്ന ശേഷം ശ്വാസം അകത്തേക്ക് എടുക്കുമ്പോൾ, കർത്താവേശുമിശിഹാ ദൈവപുത്രാ! എന്നും ശ്വാസം പുറത്തേക്ക് പോകുമ്പോൾ 'പാപിയായ എന്നോടു കരുണ ചെയ്യണമെ' എന്നും ജപിക്കുക. താഴ്ന്ന സ്വരത്തിൽ, അധരങ്ങൾ അനക്കി ഇത് ചൊല്ലുന്നതിന് പ്രയാസമുണ്ടാകില്ല. അനവധി പ്രാവശ്യം ഇത് ആവർത്തിച്ച് ചൊല്ലുക. ശ്വാസോച്ഛ്വാസത്തോട് ബന്ധപ്പെടുത്തി ധ്യാനം പരിശീലിക്കുന്നതാണ് രണ്ടാമത്തെ രീതി.

(3) മൂന്നാമത്തെ രീതിയിൽ ശ്വാസോച്ഛ്വാസവുമായി യാതൊരു വിധത്തിലും ധ്യാനപരിശീലനത്തെ ബന്ധപ്പെടുത്തുന്നില്ല. കഴിയുന്നത്ര ആവർത്തിച്ച് ഈ പ്രാർത്ഥന ജപിച്ചുകൊണ്ടിരിക്കുക. സൗകര്യം പോലെ ഇരിക്കാവുന്നതാണ്. വസ്ത്രധാരണം പ്രശ്നമല്ല. നില്ക്കുമ്പോഴും നടക്കുമ്പോഴും കിടക്കുമ്പോഴും ചെയ്യാവുന്നതാണ്. യാത്രയിലും മറ്റും ഈ രീതിയിലുള്ള ധ്യാനം മാത്രമെ പരിശീലിക്കാവൂ. ഏത് സ്ഥലത്തും ഏത് സമയത്തും ഇത് ചെയ്യാവുന്നതാണ്.

ഏറ്റവും കൂടുതൽ പ്രയോജനമുള്ളത് ആദ്യത്തെ രീതിയാണ്. ഏറ്റവും കുറച്ചു പ്രയോജനമുള്ളത് മൂന്നാമത്തെ രീതിയാണ്. പ്രയോജനത്തിന്റെ കാര്യത്തിൽ രണ്ടാമത്തെ രീതി മദ്ധ്യത്തിലാണ്. അനുഷ്ഠിക്കാൻ ഏറ്റവും വിഷമമുള്ളത് കൂടുതൽ പ്രയോജനം നേടുക സ്വാഭാവികമാണല്ലോ. കുറെ നാൾ ശ്രദ്ധയോടെ പരിശീലിച്ചാൽ ഈ ധ്യാനം ജീവിതത്തിന്റെ ഭാഗമായി തീരും, പ്രത്യേക പരിശ്രമം കൂടാതെ തന്നെ, ധ്യാനം പുരോഗമിക്കുകയും ചെയ്യും. വിരസത ഒഴിവാക്കാനായി നല്കിയിരിക്കുന്ന പ്രാർത്ഥനകൾ എല്ലാം, മൂന്നാമത്തെ രീതിയിൽ മാത്രം ചൊല്ലേണ്ടതാണ്.

## അന്തർജ്ഞാന പ്രധാന ധ്യാനത്തിന്റെ പ്രയോജനങ്ങൾ

ശാരീരികവും മാനസികവും ആത്മീയവുമായ തലങ്ങളിൽ പല വിധത്തിൽ ഈ ധ്യാനം പ്രയോജനം ചെയ്യുന്നു. ചില പ്രയോജനങ്ങൾമാത്രം താഴെ കുറിക്കുന്നു.

i. ദൈവത്തോട് കൂടുതൽ ദൃഢമായ ബന്ധം സ്ഥാപിതമാകും. കൂടുതൽ പ്രാർത്ഥനകളും തുറന്ന പ്രാർത്ഥനകളും ഉണ്ടാകും.

ii. 'മനുഷ്യൻ സമൂഹത്തിൽ എത്ര താഴ്ന്ന നിലയിൽ ആണെങ്കിലും എത്ര ശ്രേഷ്ഠനാണ്' എന്ന ഉൾക്കാഴ്ച ലഭിക്കും. മറ്റുള്ളവരോട് കൂടുതൽ സ്നേഹത്തോടെ പെരുമാറാൻ കഴിയും. മറ്റുള്ളവരോടുള്ള ബന്ധത്തിൽ പുതിയ മാനം കൈവരും. ഇടപാടുകളിൽ കൂടുതൽ നല്ല മനോഭാവം ഉണ്ടാകും. പരിതസ്ഥിതികളോടും പുതിയ ബന്ധം സംജാതമാകും.

iii. വ്യക്തിത്വം കൂടുതൽ കൂടുതൽ സമന്വയിക്കപ്പെടുന്നതിനാൽ ഉണ്ടാകുന്ന വ്യക്തിത്വ പുനഃസംവിധാനം. ജീതത്തെക്കുറിച്ചും മൂല്യങ്ങളെക്കുറിച്ചും പുതിയതും ദൈവികവുമായ ഒരു കാഴ്ചപ്പാട് മനസിൽ തെളിയും.

iv. താൽക്കാലികമായിട്ടുള്ളതിനെ അവഗണിക്കാനും സ്ഥിരമായിട്ടുള്ളതിൽ ശ്രദ്ധ ചെലുത്താനും സഹായിക്കും.

v. മനസ് കൂടുതൽ ഉന്മേഷഭരിതമാകും. ജീവിതത്തെ സന്തോഷത്തോടെ നേരിടാൻ കഴിവുണ്ടാകും. ജീവിതം 'മടുത്ത' അവസ്ഥ വരില്ല.

vi. ശാരീരികമായ ചില രോഗങ്ങളും മാനസിക രോഗങ്ങളും മനസിന്റെ പിരിമുറുക്കങ്ങളും സംഘർഷങ്ങളും ഇല്ലാതാകും.

vii. ജീവിതത്തിലുണ്ടാകുന്ന പ്രശ്നങ്ങൾ അവയുടെ കാരണങ്ങൾ, പരിഹാര മാർഗങ്ങൾ ഇവ എന്താണെന്ന് ബുദ്ധികൊണ്ട് മനസിലാക്കുന്നതിനേക്കാൾ വ്യക്തമായും സൂക്ഷ്മമായും മനസിലാക്കാൻ ഈ ധ്യാനം സഹായിക്കും. രാത്രിയിൽ മെഴുകുതിരിവെട്ടം കൊണ്ട് ഒരു പുസ്തകം വായിക്കുന്നതിനേക്കാൾ വളരെ വ്യക്തമായി ആ പുസ്തകം വായിക്കാൻ പെട്രോമാക്സ് വെളിച്ചം (അഥവാ ററ്യൂബ് ലൈററ് വെളിച്ചം) സഹായിക്കും. ഇവിടെ പുസ്തകത്തിലെ അക്ഷരങ്ങൾക്കല്ല മാററം ഉണ്ടാകുന്നത്. കൂടുതൽ പ്രകാശം വരുമ്പോൾ അക്ഷരങ്ങൾ കൂടുതൽ വ്യക്തമായി വായിക്കാൻ കഴിയുന്നു. അതുപോലെ മനസ് ധ്യാനംമൂലം പ്രകാശിതമാകുമ്പോൾ, ദൈവികമായ ഒരു ഉൾക്കാഴ്ച ലഭിക്കുകയും, കാര്യങ്ങൾ പെട്ടെന്ന് മനസിലാകുകയും ചെയ്യും. യാത്രചെയ്ത്—ചുററിക്കറങ്ങി—ഒരു പട്ടണം കാണുന്നതുപോലെയാണ് ബുദ്ധികൊണ്ടുള്ള നിഗമനം. എങ്കിൽ ഒരു ഉയർന്ന കുന്നിന്റെ മുകളിൽ കയറി പട്ടണം കാണുന്നതുപോലെയാണ് മനസ് തെളിയുമ്പോൾ ഉണ്ടാകുന്ന ഉൾക്കാഴ്ച; ബുദ്ധികൊണ്ട് ചിന്തിച്ച് എത്തിച്ചേരുന്ന നിഗമനങ്ങൾ പലപ്പോഴും തെററായിരുന്നുവെന്ന്, പിന്നീടു മനസിലാകുന്ന അവസരമുണ്ടല്ലോ.

viii. ദീർഘമായ കാത്തിരിപ്പ്, ദീർഘയാത്ര, തനിച്ചിരിക്കുന്ന അവസ്ഥ, രോഗാവസ്ഥ. ഉറക്കം വരാതിരിക്കുക, അധികം ഏകാഗ്രത ആവശ്യമില്ലാത്ത ജോലി ഇത്യാദി സന്ദർഭങ്ങളിൽ മനസ് ഓരോരോ സ്മരണകളിലും ചിന്തകളിലും സങ്കല്പങ്ങളിലും വ്യാപരിക്കുക സ്വാഭാവികമാണ്. ഓരോ വ്യക്തികളുടെയും പ്രവർത്തനമണ്ഡലങ്ങളെയും അടുത്ത് ഇടപെടുന്ന വ്യക്തികളെയും ചുററിപ്പററി ആവശ്യമില്ലാത്തതും പ്രയോജനമില്ലാത്തതുമായ മാനസിക വ്യാപാരങ്ങൾ ഉണ്ടാകും. വൈരാഗ്യപരമായ വ്യാപാരങ്ങൾ സ്വന്തം മന:ശക്തിയെ നശിപ്പിക്കും, ഇത്തരം സന്ദർഭങ്ങളിൽ മനസിനെ അലയാൻ വിടാതെ, ശക്തി സംഭരിക്കാൻ ഈ ധ്യാനം സഹായിക്കും.

ix. ആകുലചിന്ത. സംഘർഷം, ഭയം, പ്രതികാരചിന്ത, നിരാശ, ജഡീകമായ ചിന്തകൾ, പലവിധ പ്രലോഭനങ്ങൾ ഇവ ഉണ്ടാകുമ്പോൾ, കുറെ പ്രാവശ്യം ആവർത്തിച്ച് ഈ പ്രാർത്ഥന ചൊല്ലുക. കാർമേഘം നീങ്ങി ചാറൽമഴ പെയ്യാൻ തുടങ്ങും, മനസിന്റെ കഠിനത മാറും. ആശ്വാസവും പ്രകാശവും മനസിൽ വരും.

x. ശാരീരികവും മാനസികവുമായ വേദനകൾ—ദുഖങ്ങൾ—ഉണ്ടാകുമ്പോൾ ധ്യാനം നടത്തിയാൽ വേദനയും ദു:ഖങ്ങളും കുറയും. സഹിക്കാൻ പ്രത്യേക ശക്തി ലഭിക്കും.

## ഫിലോക്കാലിയാ:–

ഇൻററുടൃൂവ് മെഡിറേഷൻ ക്രിസ്തീയ ആദ്ധ്യാത്മികതയിൽ അത്ര പ്രചാരമുള്ളതല്ലായെന്ന് സൂചിപ്പിച്ചല്ലോ. എങ്കിലും മേൽവിവരിച്ച ധ്യാനരീതി പരിശീലിച്ച താപസന്മാരെ, ക്രൈസ്തവസഭയുടെ ആദ്യ നൂററാണ്ടുകളിലെ ചരിത്രങ്ങളിൽ കണ്ടെത്താൻ കഴിയും. അവരുടെ ജീവിതവും ഈ ധ്യാനത്തെ സംബന്ധിച്ച ഉപദേശങ്ങളും നിർദ്ദേശങ്ങളും അനുഭവങ്ങളും രേഖപ്പെടുത്തിയിട്ടുള്ള ഒരു ഗ്രന്ഥമാണ് ഫിലോക്കാലിയാ. 'നന്മയോടുള്ള സ്നേഹം" എന്നാണ് ഫിലോക്കാലിയാ എന്ന ഗ്രീക്കു വാക്കിന്റെ അർത്ഥം. പല ഭാഷകളിലേക്കും അത് വിവർത്തനം ചെയ്തിട്ടുണ്ട്. മലയാള പരിഭാഷയുടെ പേര് 'അദ്ധ്യാത്മ പ്രേമം' വിവർത്തകൻ: സിദ്ധിനാഥാനന്ദ സ്വാമി.

### പ്രത്യേക ശ്രദ്ധയ്ക്ക്:

ഇത്തരത്തിലുള്ള ഒരു ധ്യാനം കോയമ്പത്തൂർ ക്രിസ്തുശിഷ്യ ആശ്രമത്തിൽ വെച്ചും പല ഇടവകകളിൽവച്ചു നടത്തുകയുണ്ടായി. ആദ്ധ്യാത്മിക സംഘടനകളോ, (പ്രസ്ഥാനങ്ങളോ) ഇടവകകളോ ആവശ്യപ്പെട്ടാൽ, ഈ ധ്യാന പരിശീലനം നടത്തുന്നതാണ്. പ്രായവ്യത്യാസമില്ലാതെ, ജാതി മത വ്യത്യാസമില്ലാതെ താല്പര്യമുള്ളവർക്ക് പങ്കെടുക്കാവുന്നതാണ്. കൂടുതൽ വിവരങ്ങൾക്ക് താഴെ കാണുന്ന അഡ്രസിൽ എഴുതുക.

ഫാ: ഐ. സി. പത്രോസ്
ക്രിസ്തു ശിഷ്യ ആശ്രമം
തെങ്കര പി. ഒ., മണ്ണാർക്കാട് (via),
പാലക്കാട്

### കുറിപ്പ്

മേല്പറഞ്ഞ വിധത്തിലുള്ള ധ്യാനത്തിൽ സംബന്ധിച്ച് പ്രയോജനം സിദ്ധിച്ച ചില മാന്യ വ്യക്തികളുടെ കത്തുകൾ ലഭിച്ചിട്ടുണ്ട്. സ്ഥലപരിമിതിമൂലം പ്രസിദ്ധീകരിക്കുവാൻ ബുദ്ധിമുട്ടുണ്ട്—പ.

# കുഞ്ഞിച്ചായൻെറ കൂടെ 'മേഘാലയ'ത്തിലേക്ക്

'മലങ്കരസഭ'യിലെ യേശുനാഥൻെറ പൂന്തോട്ടത്തിൽ കുഞ്ഞിച്ചായൻ കൊച്ചു കുട്ടികളുമായി സ്നേഹസല്ലാപം തുടങ്ങിയിട്ട് ഇരുപത്തഞ്ച് വർഷങ്ങളായെന്നോ? കേട്ടിട്ട് വിശ്വസിക്കാൻ തോന്നുന്നില്ല. സമയംപോയ പോക്ക്!

അല്ലെങ്കിൽത്തന്നെ, കുഞ്ഞുങ്ങളുടെ ലോകത്തിൽ സമയം എന്നൊന്ന് ഉണ്ടോ? മുതിർന്ന മനുഷ്യരല്ലേ നാഴികമണികളൊക്കെ ഉണ്ടാക്കി, രാത്രിയെയും പകലിനെയും അളന്നു കുറിച്ച്, കുഞ്ഞുങ്ങളെ വരച്ച വരയിൽ നിർത്താൻ ശ്രമിക്കുന്നത്?

അതീവ ശോഭയോടെ അസ്തമയം ചക്രവാളത്തിൽ നൃത്തം ചെയ്യുമ്പോൾ മുതിർന്നവർ വാച്ചിൽ നോക്കി പിറുപിറുക്കും: 'ആറ മണി'. അവർ തലയുയർത്തി നോക്കാറേയില്ല. പ്രഭാതം കുളിർമ്മയേറിയ പുഞ്ചിരിയുമായി വെളിച്ചത്തിൻെറ മണിമുത്തുകൾ പൊഴിക്കുമ്പോൾ മുതിർന്നവർ ചാടിയെഴുന്നേററ് കണ്ണു തിരുമ്മി പറയും: 'നാശം! മണി അഞ്ചേമുക്കാൽ! മണിക്കണക്ക് പറഞ്ഞില്ലെങ്കിൽ അവർക്കെല്ലാം നഷ്ടപ്പെട്ടതുപോലെയാണ്. സന്ധ്യയും ഉഷസ്സും അവർക്ക് മണിക്കൂറുകളും മിനിററുകളുമാണ്.

വാച്ചിൻെറയും നാഴികമണികളുടെയും സൂചിമുനകളിൽ ഉടക്കിയ അവരുടെ കണ്ണുകൾക്ക് നക്ഷത്രങ്ങളുടെ കടക്കണ്ണുകൾ തിളങ്ങുന്നത് കാണാനാവില്ല. പകലിൻെറ പ്രഭാവത്തിൽ സൂര്യചക്രവർത്തിയുടെ രഥഘോഷയാത്ര അവർ അറിയുന്നില്ല. ''രാത്രി രാത്രിയ്ക്ക് അറിവുകൊടുക്കുന്നു'' രാവിൻെറ രഹസ്യമന്ത്രണങ്ങൾ അവർ കേൾക്കുന്നില്ല. ഘടികാരത്തിൻെറ ടിക്–ടിക് മാത്രം കേട്ട് അവർ ഉറങ്ങുകയും എഴുന്നേല്ക്കുകയും ചെയ്യുന്നു.

ഇങ്ങനെയുള്ള വലിയ വലിയ ആളുകളുടെ ഇടയിലാണ് കുഞ്ഞിച്ചായൻ താമസിക്കുന്നത്. അദ്ദേഹത്തിൻെറ കൈയിലും ഒരു വാച്ചുണ്ട്. ഇല്ലെങ്കിൽ വലിയ ആളുകൾ അധിക്ഷേപിക്കും. പക്ഷേ അദ്ദേഹം ടിക്–ടിക് കേൾക്കാറില്ല. ''അനന്തമായ സമുദ്രങ്ങളുടെ തീരപ്പരപ്പുകളിൽ കൂടി വന്ന് കുളിച്ച് തിമിർക്കുന്ന കുഞ്ഞുങ്ങളുടെ ആരവമാണ്'' അദ്ദേഹം എപ്പോഴും കേൾക്കുന്നത്.

അവിടെ അനന്തതയുടെ തീരങ്ങളിൽ, കുഞ്ഞുങ്ങളോടൊപ്പം, അസ്തമയത്തോടും പ്രഭാതത്തോടും അദ്ദേഹം സല്ലപിക്കുന്നു. യഥാർത്ഥത്തിൽ അവിടെയെവിടെയോ, പഞ്ഞിക്കെട്ടുകൾപോലെ വെളുത്ത മേഘക്കൂട്ടങ്ങൾക്കിടയിലാണ് അദ്ദേഹത്തിൻെറ യഥാർത്ഥ വീട്. ഇവിടെ വലിയവരുടെ ഇടയിൽ, അദ്ദേഹത്തിന് വീടൊന്നുമില്ല, ഒരു 'ലോഡ്ജ്' മാത്രം. തൽക്കാലമൊന്നു തങ്ങാൻ.

അവിടെ നിറങ്ങൾ മാറിമാറിയുടുക്കുന്ന അദ്ദേഹത്തിൻെറ 'മേഘാലയ'ത്തിൽ, കൽക്കണ്ടക്കുന്നുകളും തേനൊഴുകുന്ന അരുവികളും ഉണ്ടെന്നാണ് കുഞ്ഞിച്ചായൻ പറയുന്നത്. പക്ഷേ വാച്ചിൽ നോക്കി പിറുപിറുക്കുന്നവർക്കും പൂക്കളെ ഹരിക്കുന്നവർക്കും പുഞ്ചിരിയെ ഗുണിക്കുന്നവർക്കും 'മേഘാലയ'ത്തിൽ പോകാനാവില്ല. നിങ്ങൾക്ക് പ്രായം കൂടിപ്പോയെങ്കിൽ വിഷമിക്കാനൊന്നുമില്ല. ''തിരിഞ്ഞ്, ശിശുക്കളെപ്പോലെ ആയാൽ'' മതി. മേഘാലയത്തിലേക്ക് 'വിസാ' നിങ്ങൾക്കും കിട്ടും.

'യേശുനാഥൻെറ പൂന്തോട്ട'ത്തിലേക്കാണ് കുഞ്ഞിച്ചായൻ ആദ്യം നിങ്ങളെ കൊണ്ടുപോകുന്നത്. അവിടെ നിഗൂഢമായ ഒരു വള്ളിക്കുടിലിലേക്ക് കയറുന്നതിനു മുൻപ് നിങ്ങളുടെ വാച്ചും പേഴ്സും കണക്കുപുസ്തകവും എല്ലാം മാററിവയ്ക്കണം. പിന്നെ തെളിഞ്ഞ സ്നേഹത്തിൻെറ ഒരുമാന്ത്രികക്കുളമുണ്ട്. അതിൽ മുങ്ങിക്കുളിച്ചു കഴിയുമ്പോൾ, മേഘാലയത്തിലേക്കുള്ള പുഷ്പകവിമാനം തയ്യാറായി നിൽക്കും. കുരുത്തോലകളും ഒലിവിൻ കൊമ്പുകളുമായി പാട്ടുപാടി, നൃത്തം ചെയ്തുവരുന്ന കുഞ്ഞുങ്ങളോടൊപ്പം നിങ്ങൾക്കും ചേരാം. അവരോടൊപ്പം വള്ളിക്കുടിലും മണൽത്തരികളും പാറക്കെട്ടുകളും ആടുകയും പാടുകയും ചെയ്യുന്നത് നിങ്ങൾക്ക് കാണാം.

വലിയ വലിയ ആളുകളെയൊന്നും നിങ്ങൾ അക്കൂടെ കണ്ടെന്നു വരികയില്ല. വലിയവരുടെ ലോകത്തിലെ ചെറിയവരും, മണ്ടന്മാരും, കിറുക്കൻമാരും, ചട്ടൻമാരും പൊട്ടൻമാരും ഒക്കെ ഒത്തിരിയേറെ അക്കൂടെ ഉണ്ടായെന്ന് വരാം. യേശുനാഥൻെറ ഉദ്യാനവിരുന്നിലേക്ക് ഇവരെയൊക്കെ ക്ഷണിക്കാനാണല്ലോ കർത്താവ് പറഞ്ഞിരിക്കുന്നത്.

മേഘാലയത്തിൽ ഭാഷയുടെ ബുദ്ധിമുട്ട് ഉണ്ടാവുമെന്ന് കരുതേണ്ട. എല്ലാവർക്കും ഒരേ ഭാഷയായിരിക്കും. ബാബേൽ ഗോപുരം പണിയുന്നതിനു മുൻപ് എല്ലാവർക്കും ഒരേ ഭാഷയും ഒരേ വാക്കും ആയിരുന്നതുപോലെ. ഇന്നും ലോകത്തിലെ കൊച്ചുകുട്ടികൾക്കെല്ലാം ഒരേഭാഷയാണ്. കറുത്തവർക്കും, വെളുത്തവർക്കും, ഇരുണ്ടവർക്കും എല്ലാം അവർ ബാബേൽക്കോട്ട പണിതില്ലല്ലോ. അതുകൊണ്ട് അവർക്ക് തമ്മിൽ തമ്മിൽ സംസാരിക്കാം. പക്ഷികളോടും മൃഗങ്ങളോടും ചെടിക




കുഞ്ഞനുജന്മാരേ.... കുഞ്ഞനുജത്തിമാരേ....

കുഞ്ഞിച്ചായന്റെ ആദ്യമായി യേശുനാഥന്റെ പൂന്തോട്ടത്തിൽ എഴുതിയ കത്ത്, കഴിഞ്ഞലക്കം മലങ്കരസഭയിൽ പ്രസിദ്ധീകരിച്ചതിൽ പത്രാധിപർക്കു നന്ദി പറയുന്നു. യേശുനാഥന്റെ പൂന്തോട്ടം ആരംഭിക്കുന്നതിനു കുഞ്ഞിച്ചായനു പ്രോത്സാഹനം നൽകിയ നിരവധി ശ്രേഷ്ഠ വ്യക്തികളുണ്ട്. അവരെയെല്ലാം നന്ദിപൂർവ്വം സ്മരിക്കുന്നു.

കുഞ്ഞിച്ചായന്റെ മനസ്സിന് കുളിർമ്മ നൽകുന്ന കത്തുകൾ ഇപ്പോഴും ലഭിച്ചുകൊണ്ടിരിക്കുന്നു. കഴിഞ്ഞ ലക്കത്തിൽ 'വെള്ളിമേഘ കഥകൾക്ക് ഇതു രജതജൂബിലി വർഷം' എന്ന പത്രാധിപക്കുറിപ്പും, സിബി തരകന്റെ 'യേശുനാഥന്റെ 'പൂന്തോട്ടത്തിൽ എന്ന ലേഖനവും വായിച്ചപ്പോൾ ഒരു കൊച്ചു കുട്ടിയെപ്പോലെ കുഞ്ഞിച്ചായൻ വിതുമ്പിപ്പോയി. സങ്കടം വരുമ്പോൾമാത്രമല്ല സന്തോഷം വരുമ്പോഴും നാം കരയുമല്ലോ. കുഞ്ഞിച്ചായന്റെ കരച്ചിൽ സന്തോഷത്തിന്റെ കരച്ചിൽ ആയിരുന്നു! കുഞ്ഞിച്ചായന്റെ കണ്ണുകളിൽ സന്തോഷാശ്രുക്കൾ നിറച്ച ബ. ജേക്കബ് കുര്യനച്ചനും, പ്രിയപ്പെട്ട സിബി തരകനും പ്രത്യേകം നന്ദി പറയുന്നു.

അടുത്ത കത്തിൽ വിശദമായി പല കാര്യങ്ങളും എഴുതാം. 'യേശുനാഥന്റെ പൂന്തോട്ടം' എന്ന ചിത്രത്തിലെ കുട്ടികൾക്കും, പ്രാവിനും പേരിടുന്ന മത്സരത്തിൽ നിങ്ങളെല്ലാം പങ്കെടുക്കണമെന്നാണ് കുഞ്ഞിച്ചായന്റെ ആഗ്രഹം.

.......ലോകത്തെമ്പാടും ഉള്ള ഉണ്ണിക്കിടാങ്ങൾ ആഹ്ലാദംകൊണ്ടു തുള്ളിച്ചാടുന്ന സുദിനം വന്നണയാൻ ഇനി ഏതാനും ദിവസങ്ങൾ മാത്രം.

ക്രിസ്മസ്! ഭൂമിയും സ്വർഗ്ഗവും ഒന്നുചേർന്ന് ആനന്ദിക്കുന്ന പുണ്യദിനം.

ക്രിസ്മസ് ആരാധന, ക്രിസ്മസ് പാട്ടുകൾ, ക്രിസ്മസ് ട്രീ, ക്രിസ്മസ് ഫാദർ, ക്രിസ്മസ് വിളക്കുകൾ, ക്രിസ്മസ് കാർഡ്, ക്രിസ്മസ് കേക്ക്, ക്രിസ്മസ് പാർട്ടി.......ഇങ്ങനെ എത്രയെത്ര സുന്ദരചിത്രങ്ങളാണ് ക്രിസ്മസ് എന്നു കേൾക്കുമ്പോൾ നമ്മുടെ മനസ്സിൽ തെളിഞ്ഞുവരിക.

ക്രിസ്മസ് കുട്ടികളുടെ ദിവസമാണ്. ശിശുദിനം ആഘോഷിക്കാൻ ഏററവും യോജിച്ച ദിവസം ഏതെന്ന് ആരെങ്കിലും ചോദിച്ചാൽ കുഞ്ഞിച്ചായൻ പറയും 'ക്രിസ്മസ്' എന്ന്.

---

ളോടും നദികളോടും വർത്തമാനം പറയാം. യേശുനാഥനെ എപ്പോഴും കാണാം.

ഒരു കൊച്ചുകാര്യംകൂടി:

''മേഘാലയ''ത്തിൽനിന്ന് അവധിക്ക് വന്ന് ''ലോഡ്ജി''ൽ താമസിക്കുമ്പോൾ, കുഞ്ഞിച്ചായൻ എന്താണ് ചെയ്യുന്നതെന്നറിയാമോ?

മദ്യവും ലഹരിമരുന്നുകളും കഴിച്ച് ജീവിതം താറുമാറാക്കിയ നല്ല മനുഷ്യരെത്തേടി അദ്ദേഹം അലയുന്നു. അവരെ കണ്ടുപിടിച്ച് സ്നേഹം നിറഞ്ഞ വാക്കുകൾകൊണ്ട് അവരെ സുഖപ്പെടുത്തുന്നു. യേശുനാഥൻ ചെയ്തതുപോലെ.

ജീവിതത്തിന്റെ കൈയ്പ്നീര് ഒത്തിരിയേറെ കുടിച്ച്, മരണത്തിന്റെ താഴ്വരകളിൽ നടന്നിട്ടുള്ള കുഞ്ഞിച്ചായന്, മററുള്ളവരുടെ വേദനയറിയാം. യേശുനാഥൻ അദ്ദേഹത്തിന് സൗഖ്യവും ശാന്തിയും നൽകിയതുപോലെ, മററുള്ളവർക്ക് സ്നേഹത്തിന്റെ ഔഷധം നൽകാൻ അദ്ദേഹം ശ്രമിക്കുന്നു. വിലകൂടിയ വാച്ചുകളും നാഴികമണികളും ഉണ്ടാക്കുന്ന, ഒരു രാജ്യത്തുനിന്ന്, കോടാനുകോടി പണം തിരിച്ചും മറിച്ചും എണ്ണുന്ന ബാങ്കുകളുള്ള, ഒരു സ്ഥലത്തുനിന്നാണ് കുഞ്ഞിച്ചായന്റെ ഒരു എളിയ കൂട്ടുകാരൻ ഇതെഴുതുന്നത്. വാച്ചിൽ നോക്കി പിറുപിറുക്കുന്ന, പണം ആർത്തിയോടെ എണ്ണുന്ന നമ്മെ എല്ലാവരെയും യേശുനാഥന്റെ പൂന്തോട്ടത്തിലേക്ക് ക്ഷണിക്കുന്ന കുഞ്ഞിച്ചായന് നന്ദി. ആ തോട്ടത്തിൽ സ്നേഹത്തിന്റെ ആയിരമായിരം പൂക്കൾ എന്നും വിരിയട്ടെ.

(ഒരു സ്നേഹിതൻ)
ജനീവ, സ്വിററ്സർലണ്ട്

ഇന്ത്യയിലെ കുട്ടികൾ മഹാനായ ജവഹർലാൽ നെഹ്റുവിന്റെ ജന്മദിനം (നവംബർ 14) ശിശുദിനമായി കൊണ്ടാടുന്നു. ലോകത്തെങ്ങുമുള്ള കുട്ടികൾ അദ്ദേഹത്തെ സ്നേഹിച്ചിരുന്നു. അവർ അദ്ദേഹത്തെ 'ചാച്ചാനെഹ്റു' എന്നു വിളിച്ചു. ചാച്ചാനെഹ്റു കുട്ടികളെ ആഴമായി സ്നേഹിച്ചിരുന്നു. ഇന്ത്യയിലെ കുട്ടികൾക്ക് ശിശുദിനം കൊണ്ടാടാൻ യോജിച്ച ദിവസമാണ് നവംബർ 14.

എല്ലാ മഹാത്മാക്കളും കുട്ടികളുടെ സ്നേഹിതന്മാർ ആയിരുന്നു. പക്ഷെ യേശുനാഥനെക്കാൾ അധികമായി കുട്ടികളെ സ്നേഹിക്കാൻ ഒരു മഹാത്മാവിനും കഴിഞ്ഞിട്ടില്ല. കഴികയുമില്ല.

നാമെങ്ങനെ ഈ പുണ്യദിനം കൊണ്ടാടണം? പുൽക്കൂട്ടിലെ പുണ്യശിശുവിന് നാമെന്ത് കാഴ്ചകളാണ് അർപ്പിക്കേണ്ടത്?

നിങ്ങളോടൊത്ത് ഒരു 'തീർത്ഥയാത്ര' നടത്താൻ കുഞ്ഞിച്ചായൻ ആഗ്രഹിക്കുന്നു. വിനോദയാത്രയല്ല തീർത്ഥയാത്ര. ദൂരെ—ദൂരെ മഞ്ഞുമലകൾക്കും നീലത്തടാകങ്ങൾക്കും അപ്പുറത്ത് ഒരു നാട്ടിലേക്കാണ് നമുക്ക് പോകേണ്ടത്.

ബേത്ലഹേമിലെ പുൽക്കൂടുവരെ നമുക്കു പോകണം. കുഞ്ഞിക്കൈകളിൽ കുന്തിരിക്കമെണ്ണവും, എണ്ണത്തിരികളും എടുത്തുകൊള്ളൂ. പൂക്കൂടകളിൽ പുതുപൂക്കൾ നിറച്ചുകൊള്ളൂ. വിശുദ്ധിയുടെ ലില്ലിപ്പൂക്കളും വിനയത്തിന്റെ വയലറ്റ് പൂക്കളുംകൊണ്ട് ഹൃദയത്തിന്റെ പൂക്കൂട നിറഞ്ഞു തുളുമ്പട്ടെ.

മല്ലികാ മലരുകൾ കൊണ്ട് മാലകൾ കൊരുക്കാം; ഒലിവിലകൾകൊണ്ട് കിരീടങ്ങൾ മെടയാം. വൈക്കോൽ മെത്തയിൽ ശാന്തമായുറങ്ങുന്ന ആ ഓമന ശിശുവിന് കാഴ്ചകൾ അർപ്പിക്കാം.

അതാ.... അതാ.... ആകാശപ്പന്തലിൽ മാലാഖമാർ നക്ഷത്രവിളക്കുകൾ തൂക്കുന്നു. ദൈവദൂതന്മാർ പാട്ടുപാടുന്നു. ആട്ടിടയന്മാർ ഏറ്റുപാടുന്നു.

നിഷ്കളങ്കരായ ഒരുകൂട്ടം ആട്ടിടയന്മാരാണ് യേശുകുമാരന്റെ ജനനവാർത്ത ആദ്യമായി അറിഞ്ഞത്. ധരിക്കുവാൻ പട്ടുകുപ്പായവും വിരിക്കുവാൻ പട്ടുമെത്തയും അവർക്കുണ്ടായിരുന്നില്ല. പരുപരുത്ത കുപ്പായങ്ങൾ അവർ അണിഞ്ഞിരുന്നു. പച്ചപ്പുൽമെത്തകൾ പട്ടുമെത്തകളെക്കാൾ അവർക്കു പ്രിയങ്കരം ആയിരുന്നു.

അവർക്കു കുടിക്കുവാൻ രക്തനിറമുള്ള മുന്തിരിനീരുണ്ടായിരുന്നില്ല; തെളിനീരുറവകളിൽ നിന്ന് തോൽക്കുടങ്ങളിൽ പകർന്നെടുത്ത ശീതജലം ആണ് അവർ കുടിക്കുക.

നിഷ്കളങ്കരായ ആ ആട്ടിടയന്മാർ യഹോവയെ വാഴ്ത്തുന്ന പാട്ടുകൾ പാടി ആനന്ദിച്ചിരുന്നു. വൃദ്ധന്മാരായ ആട്ടിടയന്മാർ വിശ്രമസമയങ്ങളിൽ കൊച്ചുകൊച്ച് ആട്ടിടയന്മാരോടു കഥകൾ പറയും.

ആട്ടിടയ ബാലനായ ദാവീദിനെക്കുറിച്ചുള്ള കഥകൾ ആണ് ബാലന്മാരായ ആട്ടിടയന്മാർ ഏറ്റവും ഇഷ്ടപ്പെട്ടിരുന്നത്.

കാട്ടുമൃഗങ്ങളിൽനിന്ന് ആട്ടിൻപറ്റത്തെയും, മല്ലനായ ഗോല്യാഥിൽനിന്ന് യിസ്രയേൽ ജനതയെയും രക്ഷിച്ച മഹാനായ ദാവീദിന്റെ കഥകൾ കേട്ട് അവർ പുളകംകൊള്ളും. യിസ്രായേലിന്റെ വീണ്ടെടുപ്പുകാരനായ മ്ശിഹാ ദാവീദിന്റെ ഗോത്രത്തിൽ ജനിക്കുമെന്ന് അവർക്കറിയാമായിരുന്നു.

മനോഹരമായ ഒരു രാത്രി ഒരു നീലക്കേല്ക്കട്ടിയിൽ പതിച്ച രത്നക്കല്ലുകൾപോലെ ആയിര

## പാവനസ്മരണയ്ക്കു മുമ്പിൽ
## ആദരാഞ്ജലികൾ
## 1–ാം ചരമവാർഷികം
## 6–1–1994



### റവ. ഫാ. ഇ.ജെ. ഏബ്രഹാം എണ്ണയ്ക്കൽ

ജനനം: 1–9–1903. മരണം: 6–1–1993

''ആചാര്യേശാ മശിഹാ,
കൂദാശകളർപ്പിച്ചോ—
രീയാചാര്യനേകുക പുണ്യം
നാഥാ സ്തോത്രം''.

**Inserted by:**

മൂലവട്ടം സെ. മേരീസ് ഓർത്തഡോക്സ് പള്ളി വികാരിയും ഇടവകാംഗങ്ങളും,

മായിരം നക്ഷത്രങ്ങൾ ആകാശവിരിവിൽ തിളങ്ങി നിൽക്കുന്ന മഞ്ഞുപെയ്യുന്ന ആ രാത്രിയിൽ ഒരു കൂട്ടം ആട്ടിടയന്മാർ തങ്ങളുടെ ആട്ടിൻകൂട്ടത്തിന് കാവൽ ഇരിക്കുക ആയിരുന്നു.

''അപ്പോൾ കർത്താവിന്റെ ഒരു ദൂതൻ അവരുടെ അരികെ വന്നു. കർത്താവിന്റെ തേജസ് അവരെ ചുററി മിന്നി. അവർ ഭയപരവശർ ആയിത്തീർന്നു. ദൂതൻ അവരോടു ഭയപ്പെടേണ്ട; സർവ്വജനത്തിനും ഉണ്ടാകുവാനുള്ളോരു മഹാസന്തോഷം ഞാൻ നിങ്ങളോടു സുവിശേഷിക്കുന്നു. കർത്താവായ ക്രിസ്തു എന്ന രക്ഷിതാവ് ദാവീദിന്റെ പട്ടണത്തിൽ നിങ്ങൾക്കായി ജനിച്ചിരിക്കുന്നു. നിങ്ങൾക്ക് അടയാളമോ; ശീലകൾ ചുററി പശുത്തൊട്ടിയിൽ കിടക്കുന്ന ഒരു ശിശുവിനെ നിങ്ങൾ കാണും' എന്നു പറഞ്ഞു. പെട്ടെന്ന് സ്വർഗ്ഗീയ സൈന്യത്തിന്റെ ഒരു സംഘം ദൂതനോടു ചേർന്ന് ദൈവത്തെ പുകഴ്ത്തി.

''അത്യുന്നതങ്ങളിൽ ദൈവത്തിനു മഹത്വം; ഭൂമിയിൽ ദൈവപ്രസാദമുള്ള മനുഷ്യർക്കു സമാധാനം'' എന്നു പറഞ്ഞു.

കുഞ്ഞനുജന്മാരേ........കുഞ്ഞനുജത്തിമാരേ....ദൈവദൂതന്മാരോടും ആട്ടിടയന്മാരോടും ഒത്ത് നമുക്കും ഈ പാട്ടുപാടാം.

നിഷ്കളങ്കരായ ആട്ടിടയന്മാരോടൊപ്പം നമുക്കും ബേത്‌ലഹേമിലേക്കു പോകാം. ഉണ്ണിയേശുവിനെ നമസ്കരിക്കാം. വിശുദ്ധമാതാവിനെയും യൗസേപ്പു പിതാവിനെയും കണ്ട് അനുഗ്രഹങ്ങൾ വാങ്ങാം.

നദികളും കുന്നുകളും താഴ്വരകളും മണൽക്കാടുകളും കടന്ന് വിദ്വാന്മാർ അവിടെയെത്തി പൊന്നും മൂരും കുന്തിരിക്കവുംകാഴ്ചയർപ്പിച്ചു. നമുക്കും നമ്മുടെ നിക്ഷേപപാത്രങ്ങൾ തുറക്കാം.

ഫുൾട്ടൻ ജെഷീൻ എഴുതിയ 'സനാതന ഗലീലയൻ' എന്ന മഹത് ഗ്രന്ഥത്തിൽനിന്നും ഒരു ഭാഗം ഉദ്ധരിക്കട്ടെ:—

''നിർമ്മലമാനസരായ ഇടയന്മാർ തങ്ങളുടെ സാക്ഷാൽ ഇടയനെ പുൽത്തൊഴുത്തിൽ കണ്ടെത്തി. ദൈവദൂതന്റെ വാക്കുകൾ അവർ അനുസരിച്ചു;

വിദ്വാന്മാർ ഒരു നക്ഷത്രത്തെ കാണുകയും അതിലൂടെ ദൈവത്തെ കണ്ടെത്തുകയും ചെയ്തു.

അഹങ്കാരിയായ മനുഷ്യന് നക്ഷത്രം വെറും നക്ഷത്രം. വിജ്ഞാനിയായ മനുഷ്യന് നക്ഷത്രം ദൈവത്തിന്റെ ഓമനയായ കരവേല.

നക്ഷത്രം അവരെ പുൽക്കൂട്ടിലേക്കു വഴിനടത്തി. വയ്ക്കോൽ കിടക്കയ്ക്കരികെ അവർ മുട്ടുകൾ മടക്കി. ദിവ്യശിശുവിനെ നമസ്കരിച്ചു. തിരുമുൽക്കാഴ്ച അർപ്പിച്ചു.

സ്വർണ്ണം — ഒരു രാജാവിനെപ്പോലെ അവിടുന്ന് ഭരണം നടത്തുമെന്ന് കാട്ടി.

കുന്തുരുക്കം— ഒരു പുരോഹിതനെപ്പോലെ അവിടുന്ന് ജനിക്കുമെന്ന് കാട്ടി.

മൂര്—ഒരു മനുഷ്യനെപ്പോലെ അവിടുന്ന് മരണമടയുമെന്ന് കാട്ടി.

നിഷ്കളങ്കരായ ആട്ടിടയന്മാരും വിനയസമ്പന്നരായ വിദ്വാന്മാരും ദൈവപുത്രനെ കണ്ടെത്തി. ഈ മൂന്നു വിദ്വാന്മാരെ കൂടാതെ അക്കാലത്ത് എത്രയോ വിദ്വാന്മാർ ജീവിച്ചിരുന്നു. അവർക്കാർക്കും ദിവ്യശിശുവിനെ കാണാൻ കഴിഞ്ഞില്ല........''

വിജ്ഞാനം നേടിയതുകൊണ്ടുമാത്രം ആരും ദൈവത്തെ കണ്ടെത്തുന്നില്ല. നമുക്ക് ആട്ടിടയന്മാരെപ്പോലെ വിനയസമ്പന്നരാകാം.

വിനയത്തിന്റെ വയലററ്പൂക്കളും വിശുദ്ധിയുടെ ലില്ലിപ്പൂക്കളുംകൊണ്ട് നമ്മുടെ ഹൃദയത്തിൽ ഒരു പൂമെത്തയൊരുക്കാം. അപ്പോൾ യേശുനാഥൻ നമ്മുടെ ഹൃദയങ്ങളിലേക്ക് എഴുന്നെള്ളും. സ്നേഹവും സന്തോഷവും സമാധാനവും നമ്മുടെ ഉള്ളിൽ പൂത്തു തളിർക്കും........

മധുര മധുരമായ ക്രിസ്മസ് ആശംസകൾ നേർന്നുകൊണ്ട്........

നിറഞ്ഞ സ്നേഹത്തോടെ
സ്വന്തം കുഞ്ഞിച്ചായൻ.

# ദാനിയേൽ മാർ പീലക്സീനോസ്:
## ഒരു കാലഘട്ടത്തിന്റെ ശബ്ദം

ഡീക്കൻ ചെറിയാൻ റ്റി. സാമുവൽ

''ഞാൻ കീഴടക്കുന്നവനാണ്, താനെല്ലാം പുനസംഘടിപ്പിച്ച് ശക്തിപ്പെടുത്തിക്കൊള്ളണം.'' മലങ്കരയുടെ ഊർജ്ജസ്രോതസായിരുന്ന പുത്തൻകാവിൽ കൊച്ചുതിരുമേനി തന്റെ സെക്രട്ടറി ദാനിയേൽ ശെമ്മാശനോട് പറഞ്ഞതാണീ വാചകം. മുൻഗാമി ഏൽപ്പിച്ച ഈ ദൗത്യത്തെ ഒരു വെല്ലുവിളിയെന്നോണം സ്വീകരിച്ച് സഭയുടെ സമസ്ത മണ്ഡലങ്ങളിൽ പ്രശോഭിച്ച് തന്റെ ദൗത്യം പൂർത്തീകരിച്ച കരുത്തനായ പിൻഗാമിയായിരുന്നു ദാനിയേൽ മാർ പീലക്സിനോസ്.

എരിയുന്ന തീച്ചൂളയിൽ ജ്വലിച്ചുനിന്ന ദാനിയേൽ, പിതാക്കന്മാരുടെ പാരമ്പര്യത്തെ അഭംഗുരം കാത്ത് സൂക്ഷിച്ച കർമ്മയോഗി, നേതൃത്വത്തിന്റെ കസേരയിലിരുന്ന് പലരു സ്വന്തം ലാഭ–നഷ്ടങ്ങൾ കണക്കു കൂട്ടുമ്പോൾ സ്വന്തം നഷ്ടത്തെ തൃണവൽഗണിച്ചുകൊണ്ട് സഭയുടെ ലാഭം മാത്രം ലക്ഷ്യമാക്കിയ വിശാലഹൃദയൻ, പത്തനംതിട്ട ദേശത്തിനു മാത്രമല്ല മലങ്കര സഭയ്ക്കാകമാനം പ്രകാശം നൽകിയിരുന്ന ബേസിൽ സൊസൈറ്റിക്ക് സ്വന്തം ചോരയും നീരും പൂർണ്ണമായി നൽകിയ പുണ്യപുരുഷൻ....

1910 മെയ് 10-ന് വൈദിക പാരമ്പര്യമുള്ള ഓമല്ലൂർ വടുതല കുടുംബത്തിൽ, ഈശോ കത്തനാരുടെയും, അന്നമ്മയുടെയും പുത്രനായി ജനിച്ച ദാനിയേൽ പൗരോഹിത്യത്തിന്റെ പടികൾ ഒന്നൊന്നായി ചവിട്ടിക്കയറി. 1921-ൽ വട്ടശേരിൽ തിരുമേനിയിൽനിന്ന് കോറൂയോ പട്ടവും, 1944-ൽ പ. ഗീവറുഗീസ് ദ്വിതീയൻ ബാവാ തിരുമേനിയിൽനിന്ന് കശീശാ പട്ടവും സ്വീകരിച്ച അദ്ദേഹം 1953 മെയ് 15-ന് മെത്രാപോലീത്താ സ്ഥാനത്തേക്കുയർത്തപ്പെട്ടു. പ്രവേശിച്ച മണ്ഡലങ്ങളിലെല്ലാം അസാമാന്യപാടവം പ്രദർശിപ്പിച്ചുകൊണ്ട് അവയ്ക്കെല്ലാം പുതിയ മാനങ്ങൾ നൽകി.

### അദ്ധ്യാപകൻ

വൈദിക വിദ്യാഭ്യാസ ചരിത്രത്തിൽ ഒരു പുതിയ അദ്ധ്യായമായിരുന്ന പത്തനംതിട്ട സെമിനാരിയുടെ (ബേസിൻ ദയറായോടു ചേർന്ന് ഒരു സെമിനരിയുണ്ടായിരുന്നു). പ്രിൻസിപ്പാളിൽ തുടങ്ങി കാതോലിക്കേറ്റ് കോളജ് പ്രഥമ പ്രിൻസിപ്പാൾ വരെ എത്തിയ അദ്ദേഹത്തിലെ അദ്ധ്യാപകൻ അദ്ധ്യാപനത്തിന് പുതിയ മാനങ്ങൾ നൽകി. സെമിനാരി പ്രിൻസിപ്പാളിനെക്കുറിച്ച് അന്നത്തെ തന്റെ ശിഷ്യനും, ഇപ്പോഴത്തെ കാതോലിക്കായുമായ മാത്യൂസ് ദ്വിതീയൻ ബാവാതിരുമേനി ഒരു പുസ്തകത്തിൽ അനുസ്മരിക്കുന്നതിപ്രകാരമാണ്: 'അഭിവന്ദ്യനായ ദാനിയേൽ ക്ലേറി എപ്പോഴും ഞങ്ങളോടുകൂടെയാണ്. അദ്ദേഹം ഞങ്ങളുടെ വാർഡനും സ്ഥലത്തുള്ള രക്ഷകർത്താവും എല്ലാമെല്ലാമായിരുന്നു.

കാതോലിക്കേറ്റ് സ്കൂളിലെ അദ്ധ്യാപകനായിരുന്ന ദാനിയേലച്ചൻ കുട്ടികളുടെ ആരാധ്യപുരുഷനായിരുന്നു. അദ്ധ്യാപനത്തിലെ നൈപുണ്യം അതിന്റെ ഉന്നത ശൃംഗങ്ങളിലേക്കദ്ദേഹത്തെ നയിച്ചു. സ്വാർത്ഥ ലാഭത്തിനുവേണ്ടി അദ്ധ്യാപനത്തേയും, വിദ്യാഭ്യാസത്തേയും വിനിയോഗിക്കുന്നവർക്കൊരപവാദമാണ് ദാനിയേൽ മാർ പീലക്സിനോസ്. കാതോലിക്കേറ്റ് കോളജ് വിദ്യാഭ്യാസലോകത്തിൽ മഹത്തായ മാതൃക കാട്ടുന്നതിൽ തിരുമേനി വഹിച്ച പങ്ക് വളരെയാണ്.

### ഭദ്രാസന മെത്രാപ്പോലീത്താ

സാമ്പത്തിക പ്രശ്നങ്ങൾക്കുമേൽ റോമൻ പ്രലോഭനങ്ങളും നവീകരണ ഉപദേശങ്ങളും പ്രബലമായി വന്ന പശ്ചാത്തലത്തിലാണ് തിരുമേനി ഭരണസാരഥ്യം ഏറ്റെടുക്കുന്നത്. റോമാനുകം വലിച്ചെറിഞ്ഞ 1653-ലെ ഐതിഹാസികമായ കൂനൻകുരിശ് സത്യത്തിനു ശേഷം 300-ാം വർഷം 1953-ൽ 'പുനരൈക്യ' ഭീഷണി ഉയർന്നുവന്ന മേഖലയിൽ സഭയുടെ സത്യവിശ്വാസത്തിന്റെ ആലാത്തിൽ മുറുകെപ്പിടിച്ചുകൊണ്ട് പ്രലോഭനങ്ങളുടെ വിശാലവഴികളെ ഉപേക്ഷിച്ച് ജനങ്ങളെ നേർവഴിക്കു നയിക്കുക എന്ന ശ്രമകരമായ ദൗത്യം അദ്ദേഹം ഏറ്റെടുത്തു. (1965-ൽ ഭദ്രാസന ഡയറക്ടറിയിൽ അദ്ദേഹം എഴുതിയ ആമുഖത്തിൽ പുനരൈക്യനവീകരണ ഭീഷണിയുടെ കാര്യം പ്രതിപാദിക്കുന്നുണ്ട്.)

കർമ്മകുശലനും പ്രഭാഷണ പടുവുമായിരുന്ന (അങ്ങനെയാണ് മുൻഗാമിയെ അദ്ദേഹം വിശേഷിപ്പിക്കാറ്), അകാലത്തിൽ കാലയവനികയ്ക്കുള്ളിൽ മറഞ്ഞ പുത്തൻകാവിൽ കൊച്ചുതിരുമേനിയുടെ ആശയാഭിലാഷങ്ങൾക്ക് അദ്ദേഹം മജ്ജയും മാംസവും നൽകി. അതിൽ തിരുമേനിയുടെ പ്രാർത്ഥനയും ഉപവാസവുമായ രക്തം ഓടിയപ്പോൾ അവയ്ക്ക് പുതുജീവൻ ലഭിച്ചു.

'റോഡുകളെല്ലാം റോമിലേക്ക്' എന്നു പറഞ്ഞതുപോലെ എല്ലാ നല്ല പ്രസ്ഥാനങ്ങളും തുമ്പമൺ ഭദ്രാസനത്തിലാരംഭിക്കുന്നു." തിരുമേനിയുടെ പൗരോഹിത്യജൂബിലി ആഘോഷവേള

യിൽ സമർപ്പിക്കപ്പെട്ട മംഗളപത്രത്തിലെ ഒരു വാചകമാണതിത്. തിരുമേനിയുടെ ദീർഘവീക്ഷണവും കർമ്മധീരതയും തുമ്പമൺ ഭദ്രാസനത്തെ ഒരു മാതൃകാ ഭദ്രാസനമാക്കി. അദ്ദേഹത്തിന്റെ ഭാവനയുടെ മൊട്ടുകരം നല്ല പ്രസ്ഥാനങ്ങളായി ഇതറം വിരിഞ്ഞു. ആ സൗരഭ്യം മലങ്കരയിലാകെ പരന്നപ്പോരം അക്ഷരാർത്ഥത്തിൽ തുമ്പമൺ ഭദ്രാസനം ഒരു മാതൃകാ ഭദ്രാസനം ആകുകയായിരുന്നു. ഭദ്രാസന ഡയറക്ടറി, ബാലസമാജം, ആഭ്യന്തരമിഷൻ, യുവജനപ്രസ്ഥാനം ഇവ തിരുമേനിയുടെ ഭാവനയിൽ വിരിഞ്ഞ പൂക്കളാണ്.

കഠിനാദ്ധ്വാനിയായ തിരുമേനി മലയോര അവികസിത പ്രദേശങ്ങരം ഉരംപ്പെട്ട ഭദ്രാസനത്തിന്റെ ഭരണസാരഥ്യം ഏറ്റെടുത്തത് ഒരു ദൈവ നിയോഗമായിരുന്നു. തന്റെ സാന്നിധ്യവും നിർദ്ദേശങ്ങളും ഓരോ ഇടവകയുടെയും നാനാമുഖമായ വളർച്ചയ്ക്കു വഴിയൊരുക്കി. തന്റെ പോരായ്മകളെ സ്വയം വിമർശനവിധേയമാക്കുകയായിരുന്ന അദ്ദേഹം സഭ സംബന്ധിയായ അനേക സ്വപ്നങ്ങരം നെയ്തുകൂട്ടി.

ഉന്നതങ്ങളിലേക്ക്

ഭദ്രാസനത്തിലെ ഭരണ നിപുണത അദ്ദേഹത്തെ ഉന്നതങ്ങളിലെത്തിച്ചു. 1961 ജൂൺ 16–ന് ഗീവറുഗീസ് ദ്വിതീയൻ ബാവാ തന്റെ സഹായിയായി തിരുമേനിയെ നിയമിച്ചുകൊണ്ട് കൽപ്പന പുറപ്പെടുവിച്ചത് ആ ഭരണ നിപുണതയ്ക്കുള്ള അംഗീകാരമായിരുന്നു. അങ്ങനെ മലങ്കര സഭയുടെ ചുക്കാൻ യഥാർത്ഥത്തിൽ പീലക്സിനോസ് തിരുമേനിയുടെ കൈകളിലായി. ബാവായുടെ സഹായിയായി, ഉപദേശകനായി, എല്ലാമെല്ലാമായി അദ്ദേഹം. പരിശുദ്ധ എപ്പിസ്ക്കോപ്പൽ സുന്നഹദോസ് സെക്രട്ടറി, എപ്പിസ്ക്കോപ്പൽകൗൺസിലംഗം ഈ നിലകളിലെല്ലാം അദ്ദേഹം ഭരണനിപുണതയുടെ പ്രഭാപൂരം വിതറി. സഭയിലെ ചില സുപ്രധാന ശുശ്രൂഷകളിൽ മുഖ്യ കാർ

(ശേഷം 38–ാം പേജിൽ)

# ജർമ്മനിയിൽ കുടുംബസമ്മേളനവും വരവേല്പും

പശ്ചിമ ജർമ്മനിയിലെ സെന്റ് ഗ്രിഗോറിയോസ് ഇടവകയുടെ 5–ാമതു കുടുംബസമ്മേളനം ഒക്ടോബർ 1 മുതൽ 3 വരെ Hopsten–ലുള്ള Bernhard Ott–Home–ൽവച്ച് വിവിധ പരിപാടികളോടുകൂടി നടത്തുകയുണ്ടായി. സമ്മേളനത്തിലെ ചിന്താവിഷയം ''നിങ്ങളുടെ സ്വർഗ്ഗീയ പിതാവ് സൽഗുണപൂർണ്ണൻ ആയിരിക്കുന്നതുപോലെ നിങ്ങളും സൽഗുണ പൂർണ്ണരാകുവിൻ'' (മത്തായി 5:48) എന്നതായിരുന്നു. ഇടവകയുടെ വിവിധ ഭാഗങ്ങളായ ബോൺ, കൊളോൺ, ബീലെഫെൽഡ്, ഹംബുർഗ്, ഫ്രാങ്ക്ഫർട്ട് എന്നീ സ്ഥലങ്ങളിൽനിന്നും വന്നുചേർന്ന നൂറു പേർ (100) സമ്മേളനത്തിൽ പങ്കെടുത്തു. തദവസരത്തിൽ കാനഡാ – യൂറോപ്പ് ഭദ്രാസനത്തിന്റെ മെത്രാപ്പോലീത്താ അഭി. തോമസ് മാർ മക്കാറിയോസ് തിരുമേനിക്ക് ജർമ്മൻ ഇടവക ഹൃദ്യമായ വരവേൽപ്പ് നൽകുകയുണ്ടായി.

സമ്മേളനം ഉൽഘാടനം ചെയ്തുകൊണ്ട് പ്രസംഗിച്ച മക്കാറിയോസ് തിരുമേനി ''നമുക്കു മുൻപിൽ നമ്മുടെ രക്ഷകനായ യേശുക്രിസ്തു വച്ചിരിക്കുന്ന വലിയ ലക്ഷ്യം മാർഗ്ഗദർശകമാകട്ടെ'' എന്നാശംസിച്ചു. മക്കളുടെ ആത്മീയ വളർച്ചയ്ക്ക് മാതാപിതാക്കളുടെ പ്രാർത്ഥനയുടെ ആവശ്യകതയെപ്പററി തിരുമേനി സ്വന്തം അനുഭവം വിവരിച്ചുകൊണ്ട് പ്രസംഗിച്ചു. രണ്ടാംദിവസം ഫാ. റജി മാത്യു ജർമ്മൻ ഭാഷയിൽ വി. കുർബ്ബാനയർപ്പിച്ചശേഷം ബൈബിരംക്ലാസെടുത്തു. കുട്ടികരംക്കായുള്ള ക്ലാസിനു വികാരി ഫാ. കോരവറുഗീസ് നേതൃത്വം നൽകി.

ജർമ്മനിയിൽ വളർന്നുവരുന്ന യുവതലമുറയ്ക്കായി പുതുതായി ആരംഭിച്ച St· Gregorios Orthodox Youth Movement അഭി. തിരുമേനി ഉൽഘാടനം ചെയ്തു. ഉച്ചകഴിഞ്ഞു നടത്തിയ Symposium–ൽ Growing Generation in the Church എന്ന വിഷയത്തെപ്പററി ദാനിയേൽ പി. സ്ക്കറിയാ, ബിനു മാത്യു എന്നിവരും Growing Generation in Society എന്ന വിഷയത്തെപ്പററി മാത്യു കാക്കനാട്ടു പറമ്പിൽ, ജസീക്കാ മാത്യു എന്നിവരും Growing Generation in the Family എന്ന വിഷയത്തെപ്പററി എം. മാത്യു, ഷിബു മാത്യു എന്നിവരും പ്രബന്ധങ്ങരം അവതരിപ്പിച്ചു. വൈകിട്ടു സമ്മേളന വാക്യത്തെ ആസ്പദമാക്കി നടന്ന ധ്യാനയോഗത്തിനുശേഷം ഏവരും വിശുദ്ധ കുമ്പസാരം നടത്തി.

3–ാംനു ഞായറാഴ്ച മക്കാറിയോസ് തിരുമേനി വി. കുർബ്ബാനയർപ്പിച്ചു. തുടർന്നു നടന്ന സമ്മേളനത്തിൽ കാനഡാ–യൂറോപ്പ് ഭദ്രാസനാധിപനായി സ്ഥാനമേററ അഭി. തിരുമേനിയെ ഫാ. കോര വറുഗീസ്, വി. ഐ. ഉമ്മൻ എന്നിവർ ജർമ്മൻ ഇടവകയുടെ അനുമോദനങ്ങളറിയിച്ചു. പുതുതായി പ്രസിദ്ധീകരിച്ച ഇടവക ഡയറക്ടറി കെ. വി. തോമസ് വിതരണം ചെയ്തു. കുട്ടികളുടെ കലാപരിപാടികളോടൊപ്പം ററി. വി. ചാക്കോ നയിച്ച മാർഗ്ഗംകളിയും ഏവരുടെയും ശ്രദ്ധയാകർഷിക്കുകയുണ്ടായി.

# 'സത്യം ജയിക്കും'

## പ. ഗീവർഗീസ് ദ്വിതീയൻ ബാവാ

(കാലംചെയ്ത പരിശുദ്ധ ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാബാവായുടെ 30-ാം ഓർമ്മപ്പെരുന്നാൾ ജനുവരി മൂന്നിന് ആചരിക്കുന്നു.)

കാലംചെയ്ത പരിശുദ്ധ ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കാബാവാ (വലിയ ബാവാ) തിരുമനസിലെ വചനമാണ് മേൽക്കൊടുത്തിരിക്കുന്ന തലവാചകം.

1951 ഡിസംബർ മാസം തിരു-കൊച്ചി ഹൈക്കോടതി (പിന്നീട് കേരള ഹൈക്കോടതി) യുടെ സമുദായക്കേസ് വിധി, കാതോലിക്കാ കക്ഷിക്ക് പ്രതികൂലമായി ഉണ്ടായപ്പോൾ, കൽക്കട്ടായിലായിരുന്ന പ. കാതോലിക്കാബാവാ തിരുമനസുകൊണ്ട്, തന്റെ ആത്മീയ മക്കൾക്ക് ഉറപ്പും ധൈര്യവും വിശ്വാസവും നൽകുവാൻ അരുളിച്ചെയ്ത വാക്കുകളാണിവ.

സമുദായക്കേസിന്റെ അന്തിമ വിധി, കാതോലിക്കാ കക്ഷിക്ക് അനുകൂലമായി 1958 സെപ്തംബർ 12-ാം തീയതി സുപ്രീംകോടതി പ്രഖ്യാപിച്ചതോടുകൂടി, വലിയ ബാവായുടെ വചനങ്ങൾ ഒരു പ്രവചനമെന്നപോലെ സാക്ഷാൽക്കരിക്കപ്പെടുകയുണ്ടായി.

സുപ്രീംകോടതി വിധിയോടുകൂടി പ.വലിയ ബാവായുടെ വചനത്തിന്റെ നടത്തിപ്പ് പൂർത്തിരണം ഇവിടെ കൊടുക്കുന്നു. എ. ഡി. 1951-ൽ തിരു-കൊച്ചി ഹൈക്കോടതി വിധി പ. ബാവായ്ക്ക് ദോഷമായി വരുമെന്ന്, ആ വിധി പ്രഖ്യാപിക്കുന്നതിന്റെ തലേദിവസം രാത്രിയിൽ ഒരു ദിവ്യപുരുഷൻ, പ. ബാവാ തിരുമേനിയോട് ഉറക്കത്തിൽ പറയുകയുണ്ടായി. എന്നാൽ അന്തിമവിധി ബാവാ തിരുമേനിക്ക് അനുകൂലമായി ഉണ്ടാകുമെന്ന് ആ ദിവ്യപുരുഷൻതന്നെ പറയുകയുംചെയ്തിരുന്നു. അതുപോലെ 1958-ൽ സംഭവിക്കുകയുമുണ്ടായി.

മലങ്കര നസ്രാണി (ഓർത്തഡോക്സ്) സഭയ്ക്ക് വന്നുചേരാമായിരുന്ന വിപത്തുകളിൽനിന്നെല്ലാം, മൺമറഞ്ഞ പരിശുദ്ധ പിതാക്കൻമാർ ഇന്നും സഭയെ കാത്തുസൂക്ഷിക്കുന്നു എന്നുള്ളതിനു തെളിവാണ് മേൽക്കൊടുത്ത ദർശന സംഭവം.

പ. വലിയബാവാ തിരുമേനി, തന്റെ അന്ത്യകല്പനയിൽക്കൂടി മലങ്കര നസ്രാണികളുടെ ഒരു കുറവിനെക്കുറിച്ച് എടുത്തുപറയുന്നുണ്ട്. അതായത്: ''സുറിയാനിക്കാർ അസ്സൂയാലുക്കളും തമ്മിൽ തമ്മിൽ ദ്വേഷിക്കുന്നവരും തങ്ങളുടെ

### പി. വി. മാത്യു, എറണാകുളം

യായില്ല. ആ പരിശുദ്ധനിൽ അഭയം പ്രാപിക്കുന്ന ഏവർക്കും, ഇന്നും അദ്ദേഹം ആശ്വാസം നൽകുന്നു എന്നുള്ളത് മറ്റൊരു സത്യമാണ്.

പ. പിതാവ് തന്റെ അന്ത്യകൽപ്പനയിൽ പറഞ്ഞിരുന്നത്, ശരീരപ്രകാരം നാം നിങ്ങളെ വിട്ടു പിരിഞ്ഞാലും, ഇവയ്ക്കെല്ലാം വേണ്ടുന്ന കൃപാവരം ദൈവത്തിൽനിന്നു ലഭിപ്പാൻ നമ്മുടെ പ്രാർത്ഥന നിങ്ങളോടുകൂടി ഉണ്ടായിരിക്കും'', എന്നിങ്ങനെയാണ്,

സത്യം നിങ്ങളുടെ ഭാഗത്താണെന്ന് ബോധ്യമുണ്ടായിട്ടും, മാനസികമായും, ശാരീരികമായും, സാമ്പത്തികമായും ഏതെങ്കിലും കാരണത്താൽ നിങ്ങൾ വ്യഥ അനുഭവിക്കുന്നുണ്ടെങ്കിൽ, പ. വലിയ ബാവായുടെ അന്ത്യകൽപ്പനയിലെ മേൽക്കൊടുത്ത വാക്കുകൾ വിശ്വസിച്ച് അദ്ദേഹത്തിൽ നിങ്ങൾ അഭയംതേടുക. അദ്ദേഹം നിങ്ങളെ നിങ്ങളുടെ പ്രയാസങ്ങളിൽനിന്നും വിമുക്തനാക്കും. പ. വലിയബാവാ തന്റെ വാഗ്ദാനങ്ങൾ നടത്തിക്കൊണ്ടിരിക്കുന്നുയെന്നുള്ളതിന് ഈ എഴുത്തുകാരൻ തന്നെ അനുഭവസ്ഥനാണ്. അതിന്റെ സാക്ഷ്യവുമാണ് ഈ ലേഖനം.

വലിയ ബാവാ തിരുമനസിലേക്കുപോലും കാലംചെയ്ത പരിശുദ്ധ പിതാക്കൻമാരുടെ ദർശനമുണ്ടായി, പ്രയാസങ്ങളിൽനിന്നും അദ്ദേഹത്തെ വിമുക്തനാക്കിയിട്ടുണ്ട്. അതിനൊരുദാഹതലവൻമാരെ അനുസരിക്കാത്തവരുമാണെന്ന് ബാർ എബ്രായ പറഞ്ഞിട്ടുണ്ട്. ഈ സ്വഭാവത്തിന്റെ അംശങ്ങൾ ഇപ്പോഴും നമ്മുടെ ഇടയിൽ നിന്നും തീർത്ത് പോയിട്ടില്ല. അതുകൊണ്ടാണ് നമുക്ക് ശരിയായ മേൽഗതി ഉണ്ടാകാത്തത്. ഈ കുറവ് തീർത്തും പരിഹരിക്കപ്പെടണം,'' എന്നിപ്രകാരമാണ് തന്റെ അന്ത്യകല്പനയിൽ പറഞ്ഞിട്ടുള്ളത്.

പ. പിതാവിന്റെ വാക്കുകൾ അക്ഷരംപ്രതി സത്യമാണ്. മലങ്കര നസ്രാണികളിൽ (ഓർത്തഡോക്സ്കാരിൽ) കാണുന്ന മറ്റൊരു വലിയ കുറവാണിതിന് മുഖ്യകാരണം. നസ്രാണികളിൽ ജ്ഞാനസമ്പാദനം ഇല്ലായെന്നുള്ളതാണ് ആ കുറവ്. ജ്ഞാനസമ്പാദനത്തിന് അറിവു നല്കുന്ന പുസ്തകങ്ങൾ വായിക്കുകയെന്നുള്ളതാണ് പോംവഴി. അതിന് തുനിയാതെയിരുന്നാൽ, തമ്മിൽ തമ്മിൽ ദ്വേഷിക്കുന്നവരും, മൂഢസ്വർഗ്ഗത്തിൽ കഴിയുന്നവരും, മേൽഗതി മുരടിച്ചവരുമായ വർഗ്ഗമായി നസ്രാണികൾ താഴ്ത്തപ്പെട്ടുകൊണ്ടിരിക്കുമെന്നുള്ളതിന് തർക്കമില്ല. ★

---

x പ. വലിയബാവായുടെ സെക്രട്ടറിയായി 12 വർഷക്കാലത്തോളം സേവനം ചെയ്ത ബഹു. ടി. ജി. സക്കറിയാ അച്ചൻ, പ. വലിയ ബാവായുടെ ഒരു സംക്ഷിപ്ത ജീവചരിത്രം എഴുതി പ്രസിദ്ധീകരിച്ചിട്ടുണ്ട്.

# ബൈബിൾ പഠനം

(രണ്ടാം ഭാഗം)

ഫാ. എം. സി. ചെറിയാൻ

## പാഠം 43

യോഹന്നാൻ 18–19

വിജയിയുടെ പേരും മേൽവിലാസവും

പേര്: ഡോ. ഏലിയാമ്മ ഐസക്

വിലാസം: കിണററുകര, പുത്തൂർ P. O., കൊട്ടാരക്കര.

ഭദ്രാസനം: കൊല്ലം

രജി: നമ്പർ. 4522

## പാഠം 43

1. കെദ്രോൻ 18:1
2. കേദാർ (ഖദിരമരം)
3. നിങ്ങൾ ആരെ തിരയുന്നു (18: 4, 7)
4. മൽക്കൊസ് 18:10
5. ഇടതുകൈ 18:10 (മുൻപിൽനിന്ന ആളിന്റെ വലതുകാത് അറുത്തതിനാൽ)
6. കയ്യാപ്പാവ് 18:14
7. പീലാത്തോസ് 18:31
8. പീലാത്തോസിന്റെ മുന്നിൽ 18:37
9. ഭൂമിയിൽനിന്ന് ഉയർത്തപ്പെടും 12;32
10. പീലാത്തോസ് 18:39
11. പീലാത്തോസ് 19:4
12. നസ്രായനായ യേശു യഹൂദന്മാരുടെ രാജാവ് 19:19
13. യേശുവിന്റേത് 19:23
14. യോഹന്നാൻ 19:26
15. പുളിച്ച വീഞ്ഞ് 19:29
16. നിവൃത്തിയായി 19:30
17. യേശു 19:33
18. യോഹന്നാൻ 19:35
19. യേശു 19:40
20. 1) തോട്ടത്തിലുള്ള കല്ലറ
    2) ആരെയും വച്ചിട്ടില്ലാത്തത്
    3) സമീപമുള്ള കല്ലറ
    4. യൗസേഫിന്റെ കല്ലറ
    5. പാറയിൽ വെട്ടിയ കല്ലറ

## പാഠം 49 (അപ്പോ. (പ. 13–19)

1. ദൈവികകൃപയ്ക്കായി 'കൈവയ്ക്കുന്നവരുടെ ഒരുക്കം എങ്ങനെ ആയിരിക്കണം.
2. ദൈവവചനം കേൾക്കാനാഗ്രഹിച്ച ദേശാധിപതി.

## പാഠം 49

പ്രവേശനഫാറം

(അപ്പോ. പ്രവർത്തികൾ 13–19)

പേര്:

വിലാസം:

ഭദ്രാസനം:

രജി. നമ്പർ:

ഇതുപോലെ ഉത്തരത്തോടൊപ്പം പൂരിപ്പിച്ചാൽ മതി. മാസികയിലെ പ്രവേശനഫാറം ഉത്തരത്തോടൊപ്പം അയയ്ക്കേണ്ട.

3. കുരുടനായവൻ കുരുടനാകുവാനുള്ള ശിക്ഷ കൊടുത്തു. ആര്, ആർക്ക്?
4. ശൗലിന്റെ പ്രസംഗം വീണ്ടും കേൾക്കുവാൻ ആഗ്രഹിച്ചവർ.
5. പൗലോസ് കല്ലേററ് മരിച്ചതുപോലെ ആയ സ്ഥലം.
6. സഭയിൽ മൂപ്പന്മാരെ നിയമിച്ചവർ.
7. യറുശലേം സുന്നഹദോസിന്റെ അദ്ധ്യക്ഷൻ.
8. സഹോദരന്മാരാൽ നല്ല സാക്ഷ്യം കൊണ്ടവൻ.
9. കർത്താവു ഹൃദയം തുറന്ന സ്ത്രീ.
10. വ്യക്തിയുടെ വിശ്വാസത്താൽ രക്ഷപ്പെട്ട കുടുംബം.
11. ദിനംപ്രതി തിരുവെഴുത്തു പരിശോധിച്ചവർ.
12. അഥേനയിലെ പ്രസംഗപീഠം ഏത്.
13. അഥേനയിലെ വിശ്വാസിനി.
14. ഇത്തല്യയിൽനിന്നു വന്ന യഹൂദൻ.
15. കൊരിന്തിൽ കുടുംബത്തോടെ സ്നാനം ഏററവൻ.
16. അടികൊണ്ട പള്ളിപ്രമാണി.
17. ജനം ശുപാർശക്കത്ത് എഴുതിയത് ആർക്കുവേണ്ടി.
18. വസ്ത്രത്താൽ രോഗികളെ സുഖപ്പെടുത്തിയവൻ.
19. മാർഗ്ഗത്തെച്ചൊല്ലി വലിയ കലഹം ഉണ്ടായ സ്ഥലം.
20. എഫേസൂസിലെ ദേവി.

പാഠം 43–ന്റെ ഉത്തരവും വിജയിയുടെ വിലാസവും ശരിയായി ഉത്തരം അയച്ചുതന്നവരുടെ പേരും ചേർക്കുന്നു.

ചിലപ്പോൾ എല്ലാ ചോദ്യങ്ങളും ഒരുപോലെ നിസാരമായിരിക്കയില്ല. പഠിച്ച പാഠവുമായി

ബന്ധപ്പെട്ടും ചോദിക്കാം. പലർക്കും തെററു പററിയ രണ്ടു മൂന്നു ചോദ്യങ്ങൾ. കെദ്രോൻ തോടുമായി ബന്ധപ്പെട്ട വൃക്ഷം. കെദ്രോൻ എന്ന വാക്ക് കേദാർ വാക്കിൽ നിന്നാണ്. കേദാർ ഉള്ള തോട് കെദ്രോൻ ആയി. 'ദേവദാരു' എന്നു മലയാളത്തിൽ പേരു കൊടുക്കുന്നു. പത്രോസിനു വശമുള്ള കൈ. സാമാന്യബുദ്ധിമാത്രം മതി ഉത്തരം കണ്ടുപിടിക്കാൻ. മുമ്പിൽ നിൽക്കുന്നവന്റെ വലതുകാത് അറുക്കുവാനുള്ള സാദ്ധ്യത ഇടതുകൈകൊണ്ടു വെട്ടുന്നതാണ്. ഭൂമിയിൽനിന്ന് ഉയർത്തപ്പെടും (12:32) നേരത്തെ പഠിച്ച ഭാഗമായിരുന്നല്ലോ. അല്പംകൂടെ ശ്രദ്ധ ആവശ്യമാണ്. കൂടുതൽ അദ്ധ്യായങ്ങൾ പാഠത്തിലുള്ളത് അല്പം പ്രയാസം ഉണ്ടാക്കാം. എന്നാൽ പാഠപംക്തി തീരുവാൻ അത് ആവശ്യമാണ്. ഉത്സാഹത്തോടെ തുടർന്നും സഹകരിക്കുക.

വിജയികൾക്കുള്ള സമ്മാനം ലഭിച്ചുവല്ലോ. അടുത്ത ഒരു വർഷത്തിനകം പുതിയനിയമപഠനം തീർക്കുവാനായി പ്രാർത്ഥനയോടെ സഹകരിക്കുക. ആഗമനനാളുകളിലേക്കു പ്രവേശിക്കുന്ന കർത്താവിന്റെ-ആഗമനത്തിന്റെ സ്മരണ പുതുക്കാൻ ഡിസംബർ 1 മുതലുള്ള നോമ്പ് പ്രത്യേകം ആചരിക്കാം. യേശു പാപത്തിൽനിന്നും രക്ഷിക്കുന്നവനാണ്. അമ്മാനുവേൽകൂടെ വേണമെങ്കിൽ പാപംകൂടാതെയിരിക്കണം. സമൂഹം പാപപങ്കിലമായിരിക്കുന്നു. സഭ അതോടൊപ്പം ലയിച്ചു നശിക്കരുത്. സമൂഹത്തിലെ തിന്മയെ എതിർക്കണം. ജീവിതവിശുദ്ധിയിലൂടെ അനീതിയെ മാററണം, പ്രാർത്ഥനയിലൂടെ. 10 നീതിമാന്മാർ ഇല്ലാത്ത കാരണത്താൽ സോദോം നശിച്ചു. സോദോം രാജാവിന്റെ പാരിതോഷികം നിരസിച്ച 'അബ്രഹാം' ഇന്നില്ല. രാജാവിന്റെ, ഭരണാധികാരിയുടെ, അനീതിയുടെ, പാരിതോഷികം സ്വീകരിച്ച് ബഹുമാനം എന്നു കരുതിയാൽ സോദോമിന്റെ അനുഭവം നമുക്കും ഉണ്ടാകാം. നോമ്പുകാലം വിവാഹത്തിന്റെയല്ല വിശുദ്ധിയുടെ കാലമായി കാത്തുസൂക്ഷിക്കാം. എല്ലാവർക്കും വേണ്ടി പ്രാർത്ഥിക്കാം. 1 തീമൊ. 2: 12-ൽ പറയുമ്പോലെ അധികാരികൾക്കായും അവരാൽ നാം നശിക്കാതിരിക്കുവാൻ പ്രാർത്ഥിക്കാം. രോഗികൾ പ്രയാസപ്പെടുന്നവർ എല്ലാവരേയും പ്രാർത്ഥനയിൽ ഓർക്കാം. പ്രാർത്ഥനയിലൂടെ ശക്തിപ്പെടാം.

പാഠം 49-ന്റെ ഉത്തരം അടുത്ത മാസം 20-ാം തീയതിക്കു മുൻപ് **Bible Padanam, Lesson 49 c/o Fr. M. C. Cherian, Orthodox Student Centre, Trivandrum-1, 695001** എന്ന വിലാസത്തിലയയ്ക്കുക.

## പാഠം 43

## ശരിയായ ഉത്തരം അയച്ചുതന്നവർ

(യോഹന്നാൻ 18: 19)

1. ഡോ. ഏലിയാമ്മ ഐസക്, പുത്തൂർ
2. മറിയാമ്മ ജോഷ്വാ, മുണ്ടുകോട്ടയ്ക്കൽ
3. മോളി മാത്യൂസ്, നാരങ്ങാനം
4. സാറാമ്മ തോമസ്, മലാട്
5. ജസി നൈനാൻ, ഐയ്ക്കാട്
6. വി. എം. പൗലോസ്, കാക്കവയൽ
7. പി. സി. ചെറിയാൻ, കോയിപ്രം
8. സിസിലി തോമസ്, കടമ്പ്രാ
9. സാറാമ്മ തോമസ്, മലാട്
10. സാബു ജോർജ്, കടമ്മനിട്ട
11. ഏലിയാമ്മ പൗലോസ്, ചെല്ലക്കോട്
12. അച്ചാമ്മ വർഗീസ്, മുണ്ടുകോട്ടയ്ക്കൽ
13. മേരിക്കുട്ടി, കരിപ്പുഴ
14. ജോമിനി സൂസൻ, പരിയാരം
15. ജയാ കോശി, അഹമ്മദബാദ്
16. എം. സി. ജോർജ്, അന്ധേരി
17. തങ്കമ്മ ജോർജ്, ഗോറിഗോൺ
18. സുസൻ സഖറിയാ, തുമ്പമൺ
19. പൊന്നമ്മ തോമസ്, അഹമ്മദബാദ്
20. കെ. എം. തോമസ്, മദ്രാസ്
21. പി. വി. അച്ചാമ്മ, മഞ്ഞപ്ര
22. ഡയ്സി മാത്യു, കോന്നി
23. ഏലിയാമ്മ ഏബ്രഹാം, കളമശ്ശേരി
24. രാജൻ വർഗീസ്, തേവറ
25. ലീലാമ്മ ജേക്കബ്, പുന്നവേലി
26: കെ. സി. എലിസബേത്ത്, കൊച്ചി
28. ഏലിയാമ്മ വർഗീസ്, നെടുമാവ്
29. അച്ചാമ്മ പീററർ, നെടുമാവ്
30. ജോഷി ജോൺ, മണപ്പള്ളി
31. അലക്സ് മാത്യു, കദലാം
32. മറിയാമ്മ ചാക്കോ, ആൻഡമാൻസ്
33. കോശി മത്തായി, നന്ദിനി
34. ലിസി മാത്യു, ചണ്ഡിഗണ്ഡ്
35. മെറിനാ വർഗീസ്, മൂവാററുപുഴ
36. ഏലിയാമ്മ മാത്യു, ഇടപ്പള്ളി
37. ലീനാ ചെറിയാൻ, വളഞ്ഞവട്ടം
38. കെ. എം. ചെറിയാൻ, സാഗർ
39. മറിയാമ്മ വർഗീസ്, ആനിക്കാട്
40. സാറാമ്മ ശമുവേൽ, കോർബാ
41. മറിയാമ്മ തോമസ്, ഇലവുംതിട്ട
42. മറിയാമ്മ ഐസക്, കവിയൂർ
43. ലില്ലി മാത്യു, കനകപ്പലം
44. വിലാസവില്ല
45. മാത്യു ജേക്കബ്, ബസ്താർ
46. തോമസ് മാത്യു, കല്ലിശ്ശേരി
47. ലാലി വത്സൻ, താന
48. മേരിക്കുട്ടി ബേബി, കടലമാട്
49. ഏബ്രഹാം, തലവടി
50. വിനോദ് ജോൺ, ആയൂർ
51. അനി കെ. ജോർജ്, ആർത്താററ്
52. ജിജി കോശി, കിരന്തൂർ
53. സുജ ജോർജ്, നാരങ്ങാനം
54. റെനി സൂസൻപോൾ, ചെറുകോൽ
55. പി. രാജു, അഞ്ചൽ
56. ബിസ്ററിമോൾ, പഴഞ്ഞി
57. സണ്ണി ജോർജ്, മാലക്കര

—o—

# കോട്ടയത്ത് കാരുണ്യനിലയം

കോട്ടയം മെഡിക്കൽകോളജിനു സമീപമുള്ള മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് ചാപ്പലിനോടനുബന്ധിച്ചു മാർ ഗ്രിഗോറിയോസ് കാരുണ്യനിലയം എന്ന പേരിൽ സഭയുടെ ഒരു ആതുര സ്ഥാപനംകൂടി പ്രവർത്തനം ആരംഭിച്ചിരിക്കുന്നു.

1993 ജൂലൈ 8–ാം തീയതി ചാപ്പലിൽ കൂടിയ സമ്മേളനത്തിൽവച്ച് പ. കാതോലിക്കാബാവാ തിരുമനസ്സുകൊണ്ട് ഭദ്രദീപം കൊളുത്തി കാരുണ്യനിലയം പ്രവർത്തനങ്ങൾക്കു ഔപചാരികമായി തുടക്കമിട്ടു. ഇതിലേക്ക് 25 ലക്ഷം രൂപാ ചെലവ് ചെയ്ത് നിർമ്മിക്കുന്ന മന്ദിരത്തിന്റെ ശിലാസ്ഥാപനവും അന്നദിവസം നടത്തപ്പെട്ടു.

പട്ടങ്ങിൽ സഖറിയാസ് മാർ ദീവന്നാസിയോസ് മെത്രാപ്പോലീത്താ അദ്ധ്യക്ഷത വഹിച്ചു. പ്രസിഡന്റ് ഗീവറുഗീസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്താ, ജില്ലാ കലക്ടർ ഷീലാ തോമസ്, മുൻസിപ്പൽ ചെയർമാൻ ശ്രീ പി. സി. ചെറിയാൻ, ഡോ. പി. ജി. രാമകൃഷ്ണപിള്ള തുടങ്ങിയവർ പ്രസംഗിച്ചു. കാരുണ്യനിലയത്തിന്റെ വിവിധ പ്രവർത്തന പദ്ധതികൾ ഡയറക്ടർ ഫാദർ റ്റി. ജെ. ജോഷ്വാ വിശദീകരിച്ചു. വൈസ് പ്രസിഡന്റ് ഫാ. ഇ. കെ. ജോർജ് സ്വാഗതവും ചീഫ് കോർഡിനേറ്റർ ഫാദർ തോമസ് കുര്യൻ കൃതജ്ഞതയും പറഞ്ഞു.

കോട്ടയം മെഡിക്കൽകോളജ് ആശുപത്രിയിലും ക്യാൻസർ സെന്ററിലും ചികിത്സയ്ക്കായി വരുന്ന നിർദ്ധനരും നിരാലംബരുമായ രോഗികൾക്കും അവരുടെ ആശ്രിതർക്കും വിശ്രമിക്കാൻ സൗകര്യം നൽകുക, ചികിത്സകൾ സംബന്ധിച്ച് അവശ്യമായ മാർഗ്ഗനിർദ്ദേശം നൽകുക, അർഹരായവർക്ക് മരുന്നിനും ഭക്ഷണത്തിനും സാമ്പത്തികസഹായം നൽകുക, യുവജന വിദ്യാർത്ഥി പ്രസ്ഥാനങ്ങൾവഴി രക്തദാന പദ്ധതി സാദ്ധ്യമാക്കുക, ആശുപത്രിയിൽ കഴിയുന്നവർക്ക് ആത്മീയ ശുശ്രൂഷകൾ യഥാവസരം നൽകുക, സഭാംഗങ്ങളായ പെൺകുട്ടികൾക്ക് ഹോം–നേഴ്സിംഗ് പരിശീലനം നൽകി അവരുടെ സേവനം ആവശ്യപ്പെടുന്നവർക്ക് ലഭ്യമാക്കുക, പ്രാർത്ഥനയ്ക്കും ജാഗരണത്തിനും അവസരവും സൗകര്യവും നൽകുക തുടങ്ങിയ സേവനങ്ങൾ കാരുണ്യനിലയത്തിന്റെ പ്രവർത്തന പദ്ധതികളിൽ ഉൾപ്പെടുന്നു.

ഈ ലക്ഷ്യങ്ങൾ സാധിതപ്രായമാകുവാൻ ആവശ്യമായ കെട്ടിടങ്ങളും മറ്റ് സൗകര്യങ്ങളും ഉണ്ടാകേണ്ടിയിരിക്കുന്നു. ഉദാരമതിയായ ഒരു വ്യക്തി സംഭാവന ചെയ്ത സ്ഥലവും അവിടെ നിർമ്മിച്ച ചാപ്പലും ചെറിയ ഒരു പാഴ്സനേജും ആണ് ഇപ്പോൾ ഇവിടെ ഉള്ളത്. 4 നിലയിൽ പണിയുവാൻ ഉദ്ദേശിക്കുന്ന മന്ദിരത്തിൽ ഡോർ മെറററികൾ (താമസിക്കുവാനുള്ള ഹാളുകൾ) ഓഫീസ് മുറികൾ, പ്രവർത്തകരുടെ താമസസ്ഥലം, ഭക്ഷണശാല, ടോയ്ലെററുകൾ തുടങ്ങിയ എല്ലാ സൗകര്യങ്ങളും ഇവിടെ ഉണ്ടാക്കുന്നതാണ്. മന്ദിര നിർമ്മാണത്തിന് 25 ലക്ഷത്തിലേറെ രൂപാ ചെലവാകുമെന്നാണ് കണക്കാക്കുന്നത്. കെട്ടിടനിർമ്മാണത്തിനുള്ള തുക ഉദാരമതികളായ ആളുകളിൽനിന്നും ഉണ്ടാകേണ്ടിയിരിക്കുന്നു.

## സ്ഥാപനത്തെ എങ്ങനെ സഹായിക്കാം

നിങ്ങളുടെ പ്രിയപ്പെട്ടവരുടെ ഓർമ്മയ്ക്കായി ഒരു ഡോർ മെറററിയോ മുറിയോ പണിയുവാനുള്ള തുക സംഭാവനയായി നല്കുക. ഡോർ മെറററിക്കു 3 ലക്ഷം രൂപയും മുറി ഒന്നിന് 50,000 രൂപയും ചെലവുവരും.

നൂറു ചതുരശ്ര അടിക്കുള്ള ചിലവ് 30,000 രൂപാ സംഭാവനയായി നൽകുക.

10 ചതുരശ്ര അടിക്കുള്ള ചിലവ് 3000 രൂപാ സംഭാവനയായി നൽകുക.

നിങ്ങളോ നിങ്ങൾ പ്രവർത്തിക്കുന്ന സ്ഥാപനമോ ചാരിററിക്കുവേണ്ടി ഈ വർഷം നീക്കിവയ്ക്കുന്ന തുകയിൽനിന്നും ഗണ്യമായ ഒരു സംഭാവന നൽകുക.

ഈ ജീവകാരുണ്യ സ്ഥാപനത്തിന്റെ സഹകാരിയായി തീർന്ന് പ്രതിവർഷം / പ്രതിമാസം ഒരു തുക സ്ഥിരമായി നൽകിക്കൊണ്ടിരിക്കുക.

സ്ഥാപനത്തിന്റെ വളർച്ചയ്ക്കുവേണ്ടിയും ദൈവനടത്തിപ്പിനു ഖണ്ഡിച്ചു പ്രത്യേകം പ്രാർത്ഥിക്കുക.

പ. കാതോലിക്കാബാവാ മേലധികാരിയും കോട്ടയം ഭദ്രാസന മെത്രാപ്പോലീത്താ ഗീവറുഗീസ് മാർ ഈവാനിയോസ് പ്രസിഡന്റ്–ഉം ഫാദർ ഇ. കെ. ജോർജ്, ഡോ. ജോർജ് ജേക്കബ് (വൈ: പ്രസിഡന്റ്മാർ) ഫാദർ റ്റി. ജെ ജോഷ്വാ (ഡയറക്ടർ) ഫാദർ തോമസ് കുര്യൻ (കോർഡിനേറ്റർ) ഫാദർ വി. എൻ. എബ്രഹാം (കറസ്പോണ്ടന്റ്) പുന്നൂസ് പീറ്റർ (സെക്രട്ടറി) എന്നിവരടങ്ങുന്ന എക്സിക്യൂട്ടീവ് കമ്മററിയാണ് പ്രവർത്തനങ്ങൾക്കു നേതൃത്വം നൽകുന്നത്. സഭാ ട്രസ്ററി ശ്രീ. പി. സി. എബ്രഹാം പടിഞ്ഞാറേക്കര കൺവീനറായുള്ള ഒരു ഉപദേശകസമിതിയും സ്ഥാപനത്തിന്റെ വിജയത്തിനുവേണ്ടി പ്രവർത്തിച്ചുവരുന്നു.

കേരളത്തിലെ മെഡിക്കൽ കോളജുകളിൽ വളരെ പ്രാധാന്യമുള്ളതാണ് കോട്ടയം മെഡിക്കൽ കോളജ്. കഴിഞ്ഞ പല വർഷങ്ങളിലെ കണക്കുകൾ അനുസരിച്ച് ഏററവും കൂടുതൽ രോഗികൾ കോട്ടയം മെഡിക്കൽ കോളജിൽ ആണ് വരുന്നത്. ആ നിലയിൽ ഇവിടെ നമ്മുടെ സഭ ആരംഭിക്കുന്ന ജീവകാരുണ്യ സ്ഥാപനത്തിന്റെ പ്രാധാന്യം വളരെ വലുതാണ്. ഇതു മനസ്സിലാക്കി എല്ലാ

## വാർത്തകളും കുറിപ്പുകളും

# പ്രകാശനം ചെയ്തു

## സഭാവിജ്ഞാനകോശം

ഓർത്തഡോക്സ് വൈദികസെമിനാരി പ്രസിദ്ധീകരിച്ച 'മലങ്കര ഓർത്തഡോക്സ് സഭാ വിജ്ഞാനകോശത്തിന്റെ പ്രകാശനം മഹാരാഷ്ട്ര ഗവർണർ ഡോ. അലക്സാണ്ടർ നിർവ്വഹിച്ചു. ധനകാര്യവകുപ്പുമന്ത്രി ഉമ്മൻചാണ്ടി പുസ്തകത്തിന്റെ പ്രഥമകോപ്പി ഏററുവാങ്ങി. ഒക്ടോബർ 31–ന് വൈദികസെമിനാരി ഓഡിറേറാറിയത്തിൽ നടന്ന പ്രകാശനചടങ്ങിൽ പരിശുദ്ധ ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാബാവാ അദ്ധ്യക്ഷത വഹിച്ചു.

വിജ്ഞാനകോശത്തിന്റെ പ്രസിദ്ധീകരണം സഭാചരിത്രത്തിലെ ഒരു നാഴികക്കല്ലാണെന്ന് പ. ബാവാ പറഞ്ഞു. രണ്ടായിരംവർഷത്തെ ചരിത്രമുള്ള മലങ്കരസഭയുടെ പാരമ്പര്യവും വിശ്വാസവും ആചാരങ്ങളും, സഭാംഗങ്ങൾക്കും മററുള്ളവർക്കും മനസ്സിലാക്കുവാൻ ഈ വിജ്ഞാനകോശം ഉപകരിക്കും. അറിവാണ് മനുഷ്യരെ വലിയവരാക്കുന്നത്. അറിവാർജ്ജിക്കുവാൻ പ്രായഭേദമെന്യേ എല്ലാവരും ഉത്സാഹിക്കണം, പ. ബാവാ പറഞ്ഞു.

ഗവേഷണത്തെ അടിസ്ഥാനമാക്കിയുള്ള ചരിത്രരചനയാണ് ചരിത്രത്തിന് നൂതനമാനങ്ങൾ സംഭാവന ചെയ്യുന്നതെന്ന് വിജ്ഞപ്തി പ്രഭാഷണത്തിൽ ഡോ. പി. സി. അലക്സാണ്ടർ പ്രസ്താവിച്ചു. മലങ്കര ഓർത്തഡോക്സ് സഭയുടെ തദ്ദേശീയ പാരമ്പര്യവും സംസ്കാരവും മനസ്സിലാക്കിക്കൊണ്ട് ആചാരാനുഷ്ഠാനങ്ങളും മററും പുന:പരിശോധനയ്ക്കു വിധേയമാക്കണമെന്ന് അദ്ദേഹം അഭിപ്രായപ്പെട്ടു.

സഭാവിജ്ഞാനകോശം തനിക്കുലഭിച്ച ജന്മദിന സമ്മാനമാണെന്ന് പുസ്തകം സ്വീകരിച്ചുകൊണ്ട് മന്ത്രി ഉമ്മൻചാണ്ടി പറഞ്ഞു. ക്രൈസ്തവസഭകൾ ഭാരതത്തിന്റെ ദേശീയധാരയിൽ നിന്നുകൊണ്ട് പ്രശംസാർഹമായി പ്രവർത്തിച്ചിട്ടുണ്ട്. പൊതുജീവിതത്തിന്റെ മുഖ്യധാരയിൽ നിന്നുകൊണ്ട് പ്രവർത്തിക്കുവാൻ സഭാംഗങ്ങളെ സുസജ്ജമാക്കേണ്ടചുമതല വൈദികർക്കുണ്ടെന്ന് അദ്ദേഹം തുടർന്നുപറഞ്ഞു.

വൈസ് പ്രിൻസിപ്പൽ ഫാ. ടി. ജെ. ജോഷ്വാ അതിഥികൾക്ക് സ്വാഗതംആശംസിച്ചു. വിജ്ഞാനകോശത്തെ സദസ്സിന് പരിചയപ്പെടുത്തിക്കൊണ്ടും ഗവർണറെ പ്രകാശനത്തിന് ക്ഷണിച്ചുകൊണ്ടും ഡോ. കെ. എം. തരകൻ പ്രസംഗിച്ചു. ഫാ. ഡോ. സഖറിയാസ് എലിപ്പുലിക്കാട്ടിൽ റവ. ഡോ. കെ. വി. മാത്യു, മലയാളമനോരമ ചീഫ് എഡിററർ കെ. എം. മാത്യു എന്നിവർ ആശംസാപ്രസംഗങ്ങൾ നടത്തി. ഫാ. ഡോ. ജേക്കബ് കുര്യൻ കൃതജ്ഞത പ്രകാശിപ്പിച്ചു.

ഭാരത ക്രൈസ്തവ സഭയിലെ പ്രഥമസംരംഭമായ സഭാ വിജ്ഞാനകോശത്തിന്റെ വില്പനയുടെ ഉൽഘാടനം നവംബർ രണ്ടാം തീയതി പരുമലയിൽവച്ച് പരിശുദ്ധ കാതോലിക്കാബാവാ, അൽമായ ട്രസ്ററി പി. സി. ഏബ്രഹാം പടിഞ്ഞാറേക്കരയ്ക്ക് പുസ്തകത്തിന്റെ കോപ്പി നല്കിക്കൊണ്ട് നിർവ്വഹിച്ചു.

## സുവാർത്താ ഗീതങ്ങൾ

ബസീലിയാ ബുക്സ് മലങ്കര സുവാർത്താ ഗീതങ്ങൾ പ്രസിദ്ധപ്പെടുത്തി. നവംബർ 19–ാം തീയതി സന്ധ്യാ നമസ്കാരത്തെത്തുടർന്ന് പുസ്തകത്തിന്റെ ഒരു കോപ്പി വന്ദ്യ തെയോഫോറസ് റമ്പാച്ചന് നല്കിക്കൊണ്ട് പ. കാതോലിക്കാബാവാ പ്രകാശനം ചെയ്യുകയുണ്ടായി. പഴയതും പുതിയതുമായ 152 ക്രിസ്തീയ ഗാനങ്ങളും മരണവീട്ടിലും പ്രാർത്ഥനായോഗങ്ങളിലും സമാജങ്ങളിലും ഉപയോഗിക്കാവുന്ന ഗാനങ്ങളും സഭയുടെ നോമ്പുകണക്കുകളുടേയും ഈസ്ററിന്റെയും തീയതികളും ചില പ്രാർത്ഥനകളും ഉൾക്കൊള്ളുന്ന പുസ്തകത്തിന് 12 രൂപയാണ് വില.

## ഭവനനിർമ്മാണ സഹായ പദ്ധതി

ജർമ്മനിയിലെ സെൻറ് ഗ്രീഗോറിയോസ് ഇടവകവികാരി ഫാ. കോരപ്പുഗീസിന്റെ പൗരോഹിത്യ സേവനത്തിന്റെ 20–ാം വാർഷികം പ്രമാണിച്ചു നടത്തപ്പെടുന്ന "ഭവനനിർമ്മാണ സഹായ പദ്ധതി"യിലേക്ക് പുതിയതായി തെരഞ്ഞെടുക്കപ്പെട്ടവർ കൊല്ലം, തുമ്പമൺ, തിരുവനന്തപുരം, അങ്കമാലി, ഇടുക്കി, ചെങ്ങന്നൂർ, മലബാർ, ബത്തേരി, കുന്നംകുളം എന്നീ ഭദ്രാസനങ്ങളിലുൾപ്പെടുന്നവരാണ്. ഇതു സംബന്ധിച്ച പൂർണ്ണവിവരം അതാതു ഭദ്രാസന മെത്രാപ്പോലീത്താമാരെയും വികാരിമാരെയും അറിയിച്ചിട്ടുണ്ട്. ഇതിലേക്കു വേണ്ടിവന്ന 6 1/2 ലക്ഷം രൂപയിൽ 5 ലക്ഷം രൂപയും ജർമ്മനിയിൽ ജോലിചെയ്യുന്ന അൻപതു മലങ്കര സഹോദരികളാണ് തങ്ങളുടെ ദശാംശത്തിൽ നിന്നും സംഭാവ ചെയ്തത് എന്നത് മാതൃകാപരമത്രെ. കൂടാതെ വിയന്നാ, ജനീവാ എന്നിവിടങ്ങളിലുള്ളവരും ഈ പദ്ധതിയിൽ സഹകരിച്ചു.

---

ആളുകളും എല്ലാസ്ഥാപനങ്ങളും എല്ലാപ്രസ്ഥാനങ്ങളും ഈ സ്ഥാപനത്തെ സഹായിക്കുകയും ഇതിനോടു സഹകരിക്കയും ഇതിന്റെ പ്രയോജനകരമായ നടത്തിപ്പിനായി പ്രാർത്ഥിക്കുകയും ചെയ്യണമെന്ന് സ്നേഹപൂർവ്വം താല്പര്യപ്പെടുന്നു. കൂടുതൽ വിവരങ്ങൾക്ക് ചീഫ് കോർഡിനേററർ, മാർ ഗ്രീഗോറിയോസ് കാരുണ്യനിലയം, ഗാന്ധിനഗർ പി. ഒ. കോട്ടയം 686008 എന്ന വിലാസത്തിൽ ബന്ധപ്പെടുക. ★

# മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് ഇടവകയുടെ 15–ാം വാർഷികം

## NEW JERSEY, U. S. A.

ന്യൂജേഴ്സിയിൽ പ. പരുമല തിരുമേനിയുടെ നാമത്തിൽ സ്ഥാപിച്ചിട്ടുള്ള ഇടവകയുടെ 15–ാം വാർഷികം നവമ്പർ 7, 8 തീയതികളിൽ കൊണ്ടാടി. വാർഷിക സമ്മേളനത്തിൽ സംബന്ധിക്കുന്നതിന് എത്തിയ അഭിവന്ദ്യ യാക്കൂബ് മാർ ഐറേനിയസ് തിരുമേനിയെ ഇടവക വികാരിയും ജനങ്ങളും കൂടി സ്വീകരിച്ച് പള്ളിയിലേക്ക് ആനയിച്ചു. പ്രാർത്ഥനയ്ക്കുശേഷം വി. മദ്ബഹായിൽ കത്തിച്ച ''ദീപശിഖ'' തിരുമേനിയും മററ് പട്ടക്കാരും ജനങ്ങളുംകൂടി സമ്മേളന സ്ഥലത്തേക്ക് കൊണ്ടുപോയി.

വൈകിട്ട് 6 മണിക്ക് സമ്മേളനം ആരംഭിച്ചു. പ്രാർത്ഥനാഗാനാലാപത്തിനുശേഷം ഇടവക വികാരി ബ. ജോൺ മാത്യൂസ് അച്ചൻ സ്വാഗതപ്രസംഗം നടത്തി. അച്ചന്റെ സ്വാഗതപ്രസംഗത്തിൽ കേരള ക്രിസ്ത്യൻ കമ്മ്യൂണിററിയുടെ ഉത്ഭവം, വളർച്ച എന്നിവയെക്കുറിച്ചും ഇൻഡ്യൻ ഓർത്തഡോക്സ് സഭയെക്കുറിച്ചും മാർ ഗ്രീഗോറിയോസ് ഇടവകയുടെ ഉത്ഭവം, വളർച്ച, പ്രവർത്തനസരണികൾ എന്നിവയെക്കുറിച്ചും സംസാരിച്ചതിനുശേഷം അഭിവന്ദ്യ യാക്കൂബ് മാർ ഐറേനിയസ് തിരുമേനിയെ ഉൽഘാടനത്തിന് ക്ഷണിച്ചു.

ഐറേനിയസ് തിരുമേനി പ. പരുമല തിരുമേനിയുടെ പൂർണ്ണ എണ്ണഛായാപടത്തിനു മുമ്പിൽ ദീപം കൊളുത്തി സമ്മേളനം ഉൽഘാടനം ചെയ്തു. അനന്തരം അഭിവന്ദ്യ തിരുമേനി, റവ. ഡോ. ഏ. ററി. ഏബ്രഹാം, റവ. തോമസ് നൈനാൻ (സി. എസ്. ഐ. സഭ), റവ. മാത്യു ജോൺ (മാർത്തോമ്മാ സഭ), ഡോക്ടർ വി. ടി. മാത്യു (റോമൻ കത്തോലിക്കാ സഭ) എന്നിവർ അനുമോദനപ്രസംഗം നടത്തി.

ഡോക്ടർ ശാമുവേൽ ഫിലിപ്പ് M. D.; Master of Cerimonies ആയി പ്രവർത്തിച്ചു.

ഇടവകയുടെ 15–ാം വാർഷികത്തോട് ചേർന്ന് പ്രസിദ്ധപ്പെടുത്തുന്ന സോവനീറിന്റെ പ്രകാശനം ഐറേനിയസ് തിരുമേനി ആദ്യകോപ്പി ഇടവക ട്രസ്ററി മി. ജോൺ ചാക്കോയിക്ക് നൽകി പ്രകാശനം ചെയ്തു.

മാർ ഗ്രീഗോറിയോസ് ക്വായറിന്റെ കലാപരിപാടികൾ യോഗത്തോട് അനുബന്ധിച്ച് നടത്തിയത് സദസ്യരെ ആനന്ദം കൊണ്ട് നിറച്ചു. ഇടവക സെക്രട്ടറി മി. മനു ജോർജ് വിശിഷ്ട അതിഥികൾക്കും സദസ്യർക്കും കൃതജ്ഞത അർപ്പിച്ചു. ന്യൂജേഴ്സിയിൽ സ്വന്തമായി ഒരു ആരാധനാസ്ഥലം ഉണ്ടാകുന്നതിനുവേണ്ടിയുള്ള ഇടവകക്കാരുടെ പ്രയത്നം സാക്ഷാത്കരിക്കുവാൻ എല്ലാവരും പ്രാർത്ഥിക്കണമെന്നും സഹകരിക്കണമെന്നും അദ്ദേഹം അഭ്യർത്ഥിച്ചു. കാതോലിക്കാമംഗളഗാനത്തോടുകൂടി ചടങ്ങുകൾ അവസാനിച്ചു. യോഗത്തിൽ സംബന്ധിച്ച എല്ലാവർക്കും വിഭവസമൃദ്ധമായ ലഞ്ചുസൽക്കാരവും ഉണ്ടായിരുന്നു.

## പ്രതിഷ്ടയും പെരുന്നാളും

മലങ്കര മെത്രാപ്പോലീത്താ ആയിരുന്ന കാലം ചെയ്ത ജോസഫ് മാർ ദീവന്നാസ്യോസ് (പുലിക്കോട്ടിൽ രണ്ടാമൻ) തിരുമേനിയുടെ 'കാപ്പ' ചാലക്കുടി പോട്ട സെ. തോമസ് ഓർത്തഡോക്സ് പള്ളിയിൽ പ്രതിഷ്ഠിച്ചു. തിരുമേനിയുടെ പൗരോഹിത്യ ജൂബിലിയോടനുബന്ധിച്ച് അദ്ദേഹത്തിനു ലഭിച്ചതും, അദ്ദേഹം ഉപയോഗിച്ചിരുന്നതുമായ ഈ കാപ്പ 'ജൂബിലി കാപ്പ' എന്ന പേരിലാണ് അറിയപ്പെടുന്നത്. പുലിക്കോട്ടിൽ ഒന്നാമൻ തിരുമേനിയുടെ 168–ാം ചരമവാർഷികദിവസം (25–11–'84) കൂദാശ ചെയ്യപ്പെട്ട ഈ ദേവാലയത്തിൽ നവംബർ 25–ാം തീയതി സഖറിയാ മാർ അന്തോണിയോസ്, പൗലൂസ് മാർ മിലിത്തിയോസ് എന്നീ മെത്രാപ്പോലീത്താമാരുടെ കാർമ്മികത്വത്തിൽ പ്രതിഷ്ഠാകർമ്മം നടത്തി. പള്ളി പെരുന്നാൾ നവംബർ 27, 28 തീയതികളിൽ ഗീവറുഗീസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്തായുടെ കാർമ്മികത്വത്തിൽ ആചരിച്ചു.

---

'മന:പീഡ (Strees) ഒഴിവാക്കുന്നതിനും അതിൽനിന്നു മോചനം പ്രാപിക്കുന്നതിനുമുള്ള 'മാർഗ്ഗങ്ങൾ, 'കൊയ'നോണിയ— 'വ്യാപ്തിക്കും പ്രസക്തിയും' എന്നീ ലേഖനങ്ങളുടെ നാലാം ഭാഗം അടുത്ത ലക്കത്തിൽ ഉണ്ടായിരിക്കുന്നതാണ്. —പ.

## ഭൂകമ്പ ഉപവാസധ്യാനം

"പ. കാതോലിക്കാബാവായുടെ കല്പന പ്രകാരം കോട്ടയം കുരിശുപള്ളിയിൽവച്ച് ഒക്ടോബർ 28, 29, 30 തീയതികളിൽ ഭൂകമ്പ ദുരന്തത്തെ പ്രതി ഉപവാസധ്യാനം നടത്തി. പ. കാതോലിക്കാ ബാവാ, ഇ. ജെ. തോമസ് കോറെപ്പിസ്കോപ്പാ, ഫാ. സി. ജെ. പുന്നൂസ്, പ്രൊഫ. സിനിരാജ്, കെ. കെ. എബ്രഹാം, വി. ടി. മാണി എന്നിവർ ധ്യാനപ്രസംഗങ്ങൾ നടത്തി. മൂന്നുദിവസവും ശേഖരിച്ച കാണിക്ക 6000 രൂപാ ദുരിതാശ്വാസ നിധിയിലേക്കു സംഭാവന ചെയ്തു.

## 'ഡ്രാഡാ' യൂണിററ് ഉദ്ഘാടനം

കോഴിക്കോട് റീജിയനൽ എഞ്ചിനിയറിംഗ് കോളേജ് എം. ജി. ഒ. സി. എസ്. എം. യൂണിററിന്റെ ഒരു വിശേഷാൽ യോഗത്തിൽവച്ച് 'ഡ്രാഡാ'യുടെ (ഡ്രൈവ് എഗെൻസ്ററ് ഡ്രഗ് അബ്യൂസ് ആൻഡ് ആൽക്കഹോളിസം) ശാഖ ജോയൻ കുമരകം ഉദ്ഘാടനം ചെയ്തു. പൗലൂസ് റമ്പാൻ ആദ്ധ്യക്ഷം വഹിച്ചു. സ്ററുഡൻറ് മൂവ്മെൻറ് ജനറൽ സെക്രട്ടറി റവ. ഫാ. ജോൺ തോമസ് മുഖ്യാതിഥി ആയിരുന്നു. പ്രൊഫ. കുര്യൻ, പ്രൊഫ. മത്തായി, മനോജ് മാത്യു എന്നിവർ ആശംസകൾ നേർന്നു. ഫാ. തോമസ് പുന്നക്കൊമ്പിൽ സ്വാഗതവും മനോജ് വറുഗീസ് കൃതജ്ഞതയും പറഞ്ഞു.

## ബാലികാ സമാജസമ്മേളനം

ചെങ്ങന്നൂർ ഭദ്രാസനത്തിലെ ഉമയാററുകര ഡി. ബാലികാസമാജ സമ്മേളനം വള്ളംകുളം സെൻറ്മേരീസ് പള്ളിയിൽവച്ചു നടത്തപ്പെട്ടു. ഫാ. തോമസ് തേക്കിൽ ആദ്ധ്യക്ഷ്യം വഹി

ച്ചു. സിസ്റ്റർ സെലിൻ ക്ലാസെടുത്തു. കെ. എം. മത്തായി, മറിയാമ്മ ചാക്കോ, ജസ്സി തോമസ് എന്നിവർ പ്രസംഗിച്ചു. സുജാ ജോർജ് സ്വാഗതം ആശംസിക്കുകയും ഡി. സെക്രട്ടറി അന്നമ്മ ജോസഫ് നന്ദി പറയുകയും ചെയ്തു.

## അദ്ധ്യാപക പരിശീലനക്ലാസ്

ചെങ്ങന്നൂർ ഭദ്രാസന സൺഡേസ്കൂൾ അദ്ധ്യാപക പരിശീലനക്ലാസ് ഒക്ടോബർ 22, 23, 24 തീയതികളിൽ ആറാട്ടുപുഴ സെന്റ്മേരീസ് പള്ളിയിൽവച്ചു നടത്തപ്പെട്ടു. തോമസ് മാർ അത്താനാസ്യോസ് തിരുമേനി ക്ലാസ് ഉൽഘാടനം ചെയ്യുകയും, സമാപന സമ്മേളനത്തിൽ ആദ്ധ്യക്ഷ്യം വഹിച്ച് സർട്ടിഫിക്കറ്റുകൾ വിതരണം ചെയ്യുകയും ചെയ്തു. ഫാ. ജോബ്സൺ, ഫാ. നൈനാൻ വി. ജോർജ്, ഫാ. കെ. എൽ. മാത്യു വൈദ്യൻ, ഫാ. മാത്യു വറുഗീസ്, ഫാ പി.സി. തോമസ്, ഡോ. പി. ജി. ജോർജ്, സി. യു. മാത്യു, റ്റി. വി. കുര്യൻ എന്നിവർ ക്ലാസ്സുകൾ എടുത്തു. സമാപന സമ്മേളനത്തിൽ പബ്ലിക്കേഷൻഓഫീസർ റ്റി. റ്റി. ചാക്കോ, കമാൻഡർ കെ. ജി. തോമസ്, പ്രൊഫ. സൂസി ഏബ്രഹാം എന്നിവർ പ്രസംഗിച്ചു. നിരണം രാജൻ ഗാനപരിശീലനം നടത്തി. ക്ലാസ്സുകൾക്ക് വികാരി റവ. ഫാ. കെ.ഓ. ഫിലിപ്പ്, ഭദ്രാസനഡയറക്ടർ പി. സി. ജോസഫ്, ഭദ്രാസന പ്രതിനിധി റ്റി.എം. വറുഗീസ് എന്നിവർ നേതൃത്വം നൽകി.

## പൂനാ സെന്റ്ജോർജ് ബാലികാഗ്രാം

ഓർത്തഡോക്സ് സഭാമിഷൻ രംഗത്തെ ഒരു നാഴികക്കല്ലായ പൂനായിലെ ദേഹു റോഡിൽ പണിയപ്പെടുന്ന സെന്റ്ജോർജ് ബാലികാഗ്രാമിന്റെ ശിലാസ്ഥാപനം ഡോ. ഫീലിപ്പോസ് മാർ തെയോഫിലോസ് മെത്രാപ്പോലീത്താ നിർവ്വഹിച്ചു. തദവസരത്തിൽ മിഷൻബോർഡ്, ശിശുക്ഷേമബോർഡ്, എന്നിവയുടെ പ്രസിഡന്റുകൂടിയായ അഭിവന്ദ്യ ഗീവർഗ്ഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ സന്നിഹിതനായിരുന്നു. ശിലാസ്ഥാപന കർമ്മത്തിനുശേഷം കൂടിയ സമ്മേളനം അഭി. തെയോഫിലോസ് തിരുമേനി ഉത്ഘാടനം ചെയ്തു. അഭി: ഒസ്താത്തിയോസ് തിരുമേനി ആദ്ധ്യക്ഷ്യം വഹിച്ചു. ഫാ. ജോസഫ് വെണ്ണപ്പള്ളി, ദേഹുറോഡ് പഞ്ചായത്ത് പ്രസിഡന്റ്, ശ്രീ. കെ. സി. ജോർജ് എന്നിവർ ആശംസാപ്രസംഗങ്ങൾ നടത്തി. ശ്രീ. തോമസ്മാണി ശിശുക്ഷേമബോർഡ് റിപ്പോർട്ട് അവതരിപ്പിച്ചു. ബാലികാഗ്രാം ഡയറക്ടർ റവ. ഫാ. കെ. ഐ. ഫിലിപ്പ് ഏവർക്കും കൃതജ്ഞത അർപ്പിച്ചു.

## മിഷൻ സെമിനാർ

മാവേലിക്കര സെൻറ് പോൾസ് മിഷൻ ട്രെയിനിംഗ് സെൻററിൻെറ സുവർണ്ണജൂബിലി വാർഷികാഘോഷ പരിപാടികളുടെ ഭാഗമായി വിശാഖപട്ടണം ഓർത്തഡോക്സ് പള്ളി കേന്ദ്രമാക്കി ഒരു മിഷൻ സെമിനാർ ഒക്ടോബർ 23–ന് നടത്തപ്പെട്ടു. ഫാ. ജി. ജോൺ മുഖ്യ പ്രഭാഷണം നടത്തി. തുടർന്ന് ഗ്രൂപ്പുചർച്ചകൾ നടന്നു. റവ. ഫാ. ററി. വി. ജോൺ ആശംസകളർപ്പിച്ചു സംസാരിച്ചു.

## പത്താം ചരമവാർഷികം

രാജസ്ഥാനിലെ ജോധ്പൂരിൽ വികാരിയായി സേവനം അനുഷ്ഠിക്കവേ ദിവംഗതനായ ബ. ററി. ജി. വർഗീസ് അച്ചൻെറ 10–ാം ചരമവാർഷികം ഒക്ടോബർ 10–ന് ജോധ്പൂരിൽ കൊണ്ടാടി. ജോബ് മാർ പീലക്സീനോസ് തിരുമേനിയുടെ പ്രധാന കാർമ്മികത്വത്തിൽ, വി. മൂന്നിന്മേൽ കുർബാന, ധൂപപ്രാർത്ഥന, നേർച്ചവിളമ്പ് ഇവ നടത്തപ്പെട്ടു. വർഗീസച്ചൻെറ സേവനങ്ങളെ പ്രകീർത്തിച്ച് ഫാ. എം. എസ്. സ്കറിയാ പ്രസംഗിച്ചു. ബഹു: അച്ചൻെറ പാവനസ്മരണയ്ക്ക് മുമ്പിൽ ആദരാഞ്ജലികൾ അർപ്പിക്കുവാൻ പാലിസോജത്ത് സിററി, പൊക്രാൻ, ബാഡ്മീർ, ബിക്കാനേർ തുടങ്ങിയ വിദൂര സ്ഥലങ്ങളിൽനിന്ന് ധാരാളം അംഗങ്ങൾ സംബന്ധിച്ചിരുന്നു.

## ബൈബിൾ റീഡിംഗ്

1994–ൽ എല്ലാ ദിവസങ്ങളിലും വി. വേദപുസ്തകം വായിച്ചു ധ്യാനിക്കുന്നതിന് അഭിവന്ദ്യ മാത്യൂസ് മാർ ബർന്നബാസ് തിരുമേനി തയ്യാറാക്കിയതാണ് ഇത്. എല്ലാ മാസങ്ങളിലും വായിക്കത്തക്കവണ്ണം തലേമാസത്തിൽ മാസികയിൽ ഇത് പ്രസിദ്ധപ്പെടുത്തുന്നതാണ്. (പ.)

ജനുവരി

1. സങ്കീർത്തനങ്ങൾ

| | | | |
|---|---|---|---|
| 1. | 1 | 16. | 62: 1–2,5–12 |
| 2. | 16: 1–9 | 17. | 63: 1–8 |
| 3. | 18: 1–6,20–24 | 18. | 69:1–9, 29–31 |
| 4. | 19 | 19. | 71: 1–12,17,18 |
| 5. | 20: 1–7 | 20. | 84 |
| 6. | 23 | 21. | 86:1–13 |
| 7. | 24 | 22. | 89:1–9 |
| 8. | 25: 1–10 | 23. | 90:1–12 |
| 9. | 30: 1–5, 10–12 | 24. | 91 |
| 10. | 32 | 25. | 92:1 –8 |
| 11. | 34: 1–10, 18,19 | 26. | 96 |
| 12. | 39: 1–7 | 27. | 98 |
| 13. | 42: 1–8, 11 | 28. | 103: 1–13 |
| 14. | 46: 1–5, 9–11 | 29. | 113 |
| 15. | 51: 7–13 | 30. | 1116:1–14 |
| | | 31. | 119:9–16 |

## ഷഷ്ഠിപൂർത്തി

8–12–1993–ൽ 60 വയസ്സ് തികയുന്ന കാട്ടൂർ മാത്തിലേത്ത് റവ. ഫാ: വി. ററി. ജോസഫ്



1933 ഡിസംബർ 8–ന് ജനിച്ച് 13–ാം വയസ്സിൽ പ. ബസേലിയോസ് ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കാബാവായിൽനിന്നും ക്ലേറി സ്ഥാനം സ്വീകരിച്ച് 9 വർഷം ശെമ്മാശനായി പഠനം നടത്തിയശേഷം (1955 മെയ് 5–ാം തീയതി) തുമ്പമൺ ഭദ്രാസനത്തിൻെറ മെത്രാപ്പോലീത്തായായിരുന്ന ദാനിയേൽ മാർ പീലക്സീനോസ് തിരുമനസ്സിൽനിന്ന് കാട്ടൂർ തിരുമുററം സെ. മേരീസ് പള്ളിക്കുവേണ്ടി ടി പള്ളിയിൽവച്ച് കശീശാപട്ടം ഏററു. കഴിഞ്ഞ 38 വർഷക്കാലം തുമ്പമൺ ഭദ്രാസനത്തിലെ റാന്നി, കോഴഞ്ചേരി, മാക്കാംകുന്ന് ഡിസ്ട്രിക്ടുകളിലെ 21 പള്ളികളിൽ വികാരിയായി സേവനം അനുഷ്ഠിച്ച് ഇപ്പോൾ റാന്നി കുറിയാനി സെൻറ് ജോർജ് പള്ളിവികാരിയാണ്. കാട്ടൂർ മാത്തിലേത്ത് കുടുംബത്തിലെ പ്രഥമ വൈദികനാണ്. സഹധർമ്മിണി അയിരൂർ പകലോമററം താഴമൺ കുടുംബത്തിലെ മനാട്ട് ശാഖയിൽപെട്ട ചെറുതോട്ടത്തിൽ ഏലിയാമ്മയാണ്.

---

വി. യൂദാശ്ളീഹായുടെയും പ. പരുമല തിരുമേനിയുടെയും മദ്ധ്യസ്ഥതയാൽ സഹായം ലഭിച്ചതിന്

ഒരു വിശ്വാസി, മല്ലപ്പള്ളി

# ദോഹ ഇടവകയുടെ ഇരുപതാമതു വാർഷികം

ദോഹയിൽ ഓർത്തഡോക്സ് ദേവാലയം അംഗീകരിച്ചു കിട്ടിയതിന്റെ ഇരുപതാം വാർഷികം കഴിഞ്ഞ സെപ്തംബർ 30–ന് കൊണ്ടാടുകയുണ്ടായി.

ഖത്തറിൽ 1950–കളിൽ പെട്രോൾ കണ്ടെത്തിയതിനെത്തുടർന്ന് കേരളത്തിൽനിന്നു വന്ന ക്രിസ്ത്യൻ ഉദ്യോഗാർത്ഥികൾ 1973 വരെ ഒരു ക്രിസ്ത്യൻ കമ്മ്യൂണിററി കോൺഗ്രിഗേഷൻ കൂടിവന്നിരുന്നു. വല്ലപ്പോഴുമൊരിക്കൽ ബഹറിൻ ഇടവകയിൽ നിന്നും അച്ചൻ വന്ന് ഇവിടെ നാമമാത്രമായി ആരാധന നടത്തിവന്നിരുന്നു. എന്നാൽ 1972 മുതൽ അറബി രാജ്യങ്ങൾക്കുണ്ടായ സാമ്പത്തിക വളർച്ചയേത്തുടർന്ന് നമ്മുടെ ധാരാളം ആളുകൾ ഉദ്യോഗം തേടി ഈ രാജ്യത്തേക്ക് വരികയുണ്ടായി. തദവസരത്തിൽ കോൺഗ്രിഗേഷനിൽ ഉണ്ടായിരുന്ന ഓർത്തഡോക്സ് വിശ്വാസികൾക്ക് അവരുടേതായ വിശ്വാസം സംരക്ഷിക്കുന്നതിന് ഒരു ഇടവക വേണമെന്ന് ആഗ്രഹിച്ച് അന്നത്തെ ബാഹ്യകേരള ഭദ്രാസന മെത്രാപ്പോലീത്തായായിരുന്ന മാത്യൂസ് മാർ അത്താനാസിയോസ് (പ: ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ കാതോലിക്കാബാവ) തിരുമേനിയെ സമീപിക്കുകയും, ഇവിടുത്തെ ആഭ്യന്തര പ്രശ്നങ്ങൾ നന്നായി അറിയമായിരുന്ന തിരുമേനി ഉടൻതന്നെ മലങ്കര ഓർത്തഡോക്സ് സഭയ്ക്ക് ഇവിടെ ഒരു ഇടവക അംഗീകരിച്ച് കല്പന പുറപ്പെടുവിക്കുകയും ചെയ്തു.

അന്ന് കേവലം 36 അംഗബലം മാത്രമുണ്ടായിരുന്ന ഇടവക ഇപ്പോൾ ബോംബെ ഭദ്രാസനത്തിലെ അറിയപ്പെടുന്ന രണ്ട് ഇടവകകളായി വളർന്നുകഴിഞ്ഞു–മാർ ഗ്രീഗോറിയോസ് ഇടവകയും, സെ. തോമസ് ഇടവകയും. രണ്ട് ഇടവകകളിലും സ്ഥിരമായി വികാരിമാർ സേവനമനുഷ്ഠിച്ചുവരുന്നു. ഈ കഴിഞ്ഞ 20 വർഷംകൊണ്ട് നമ്മുടെ രണ്ടു് കാതോലിക്കാബാവാമാരും സഭയിലെ മിക്ക തിരുമേനിമാരും പ്രശസ്തരായ പല വൈദികരും കാലാകാലങ്ങളിൽ ഈ ഇടവകകൾ സന്ദർശിച്ച് വേണ്ട ഉപദേശങ്ങൾ തന്നിട്ടുണ്ട്. അതുപോലെതന്നെ സഭയുടെ പുരോഗതിക്കും ഇതര പ്രവർത്തനങ്ങൾക്കും ഈ രണ്ട് ഇടവകകളിൽനിന്നും ഗണ്യമായ സാമ്പത്തിക സഹായം ചെയ്തുകൊണ്ടിരിക്കുന്നു എന്നുള്ളത് എടുത്തുപറയേണ്ട ഒരു വസ്തുതയാണ്.

ഇരുപതു വർഷം പൂർത്തിയാകുന്ന ഈ അവസരത്തിൽ ഇടവകയുടെ ഇപ്പോൾ ഇവിടെയുള്ള സ്ഥാപക അംഗങ്ങൾ ഒരുമിച്ചുകൂടി സ്മരണ പുതുക്കുന്നതിനും, ഇവിടെനിന്ന് ഔദ്യോഗിക കാലം കഴിഞ്ഞ് നാട്ടിലേക്ക് തിരിച്ചുപോയവരെ സ്മരിക്കുന്നതിനുംവേണ്ടി ശ്രീ. വി.എം. മാത്യുവിന്റെ വസതിയിൽ യോഗംചേരുകയുണ്ടായി. പ്രസ്തുത യോഗത്തിൽ സെ: തോമസ് ഇടവകവികാരി ഫാ. പി. ജെ. ജയിംസ് അദ്ധ്യക്ഷത വഹിച്ചു. മാർ ഗ്രീഗോറിയോസ് ഇടവക വികാരി ഫാ. തോമസ് കുര്യൻ, ശ്രീ. വർഗീസ് ചാക്കോ എന്നിവർ പ്രസംഗിച്ചു. ശ്രീ. തോമസ് കുര്യൻ പനയമ്പാല സ്വാഗതവും, ശ്രീ. തോമസ് ഫിലിപ്പ് കൃതജ്ഞതയും പറഞ്ഞു, യോഗാനന്തരം കുട്ടികളുടെ വിവിധ കലാപരിപാടികളും, വിഭവസമൃദ്ധമായ അത്താഴവിരുന്നും ഉണ്ടായിരുന്നു.

(27–ാം പേജിൽനിന്നും തുടർച്ച)

## ദാനിയേൽ മാർ പീലക്സീനോസ്

മികനായിരുന്ന അദ്ദേഹത്തെ അധികാരമോഹം ലവലേശം ബാധിച്ചിരുന്നില്ല. സ്ഥാനമാനങ്ങൾ അദ്ദേഹത്തെ തേടിയെത്തുകയായിരുന്നു. ആ നിലയിലും അദ്ദേഹം അനുയായികൾക്ക് മാതൃകയായി.

അന്താരാഷ്ട്ര സമ്മേളനത്തിൽ മലങ്കര സഭയെ പ്രതിനിധീകരിക്കാൻ അനുയോജ്യനായ വ്യക്തിയെ ദാനിയേൽ മാർ പീലക്സീനോസ് തിരുമേനിയിൽ സഭാ നേതൃത്വം കണ്ടു. അഖിലലോക സഭാ കൗൺസിലിന്റെ 2–ാംസമ്മേളനം (ഇവാൻസ്ററൺ) ഉൾപ്പെടെയുള്ള സമ്മേളനങ്ങളിൽ അദ്ദേഹം സഭയെ പ്രതിനിധീകരിച്ച് പങ്കെടുത്തു.

ഉപസംഹാരം

ഒരു കാലഘട്ടത്തിൽ സഭയിൽ നിറഞ്ഞുനിന്നിരുന്ന, ശബ്ദമായിരുന്ന ആ ധന്യപുരുഷന്റെ ഓർമ്മ ഡിസംബർ പതിമൂന്നിനാണ്. സഭയുടെ സമസ്ത മണ്ഡലങ്ങളിൽ തന്റെ വ്യക്തിമാഹാത്മ്യം തെളിയിച്ച ആ മഹാനുഭാവൻ ഇന്നും നമ്മോട് സംസാരിച്ചുകൊണ്ടിരിക്കുന്നു. ''മരിച്ച ശേഷവും വിശ്വാസത്താൽ സംസാരിച്ചുകൊണ്ടിരിക്കുന്ന'' ഹാബേലിനെപ്പോലെ. അതുകൊണ്ടുതന്നെ ഒരു മഹത്തായ പൈതൃകത്തിലൂടെ അദ്ദേഹം ഇന്നും ജീവിക്കുന്നു. ഈ പൈതൃകം ഇന്നൊരു വെല്ലുവിളിയായി അവശേഷിക്കുന്നുവോ?



# പരുമല പെരുനാൾ

പരിശുദ്ധ പരുമല തിരുമേനിയുടെ 91–ാം ഓർമ്മപ്പെരുനാൾ പരുമല സെമിനാരിയിൽ കേന്ദ്രീകൃതമായി ആഘോഷിച്ചു. നവംബർ ഒന്നാംതീയതി വൈകിട്ട് സന്ധ്യാനമസ്ക്കാരവും റാസയും തീർത്ഥാടകർക്കു സ്വീകരണവും ഉണ്ടായിരുന്നു. 2–ാംതീയതി 6.30–ന് നിയുക്ത കാതോലിക്കാ തോമസ് മാർ തീമോത്തിയോസ് തിരുമേനി വി. കുർബ്ബാന അർപ്പിച്ചു. തുടർന്ന് 9 മണിക്ക് പ. കാതോലിക്കാബാവാ തിരുമനസ്സിലെ പ്രധാന കാർമ്മികത്വത്തിലും അഭിവന്ദ്യ തിരുമേനിമാരുടെ സഹകാർമ്മികത്വത്തിലും വി.മൂന്നിന്മേൽ കുർബ്ബാന അർപ്പിക്കപ്പെട്ടു. ഗീവർഗീസ് മാർ ഒസ്താത്തിയോസ് തിരുമേനി വി.കുർബ്ബാന മദ്ധ്യേ പ്രസംഗിച്ചു. പുതിയ വായനപ്പടി ഏവൻഗേലിയോൻ, ഇതാ നിന്റെ അമ്മ, എന്നീ പുസ്തകങ്ങളുടെയും കാതോലിക്കാ വാഴ്ചയുടെ വീഡിയോ കാസററിന്റെയും പ്രകാശനം ബാവാ തിരുമേനി നിർവ്വഹിച്ചു.

വി. കുർബ്ബാനയ്ക്കുശേഷം വിദ്യാർത്ഥി പ്രസ്ഥാനത്തിന്റെ ആഭിമുഖ്യത്തിൽ നടന്ന സമ്മേളനം മഹാരാഷ്ട്രഗവർണർ ഡോ. പി. സി. അലക്സാണ്ടർ ഉത്ഘാടനംചെയ്തു. പ.ബാവാ യോഗത്തിൽ ആദ്ധ്യക്ഷ്യം വഹിച്ചു. പെരുനാളിന് വമ്പിച്ച ജനക്കൂട്ടം സന്നിഹിതരായിരുന്നു.

## ഓർമ്മപെരുനാൾ

ചേപ്പാട്ടു മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ ഓർമ്മ ചേപ്പാട്ടു പള്ളിയിലും യൂഹാനോൻ മാർ അത്താനാസ്യോസ് തിരുമേനിയുടെ ഓർമ്മ പെരുനാട് ബഥനിയിലും ഒക്ടോബർ 12–ാംതീയതി കൊണ്ടാടി. തോമ്മാ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ ഓർമ്മ ഡിസംബർ 3–ാംതീയതി പത്തനാപുരം താബോർ ദയറായിലും പ. ഔഗേൻ ബാവായുടെ ഓർമ്മ ഡിസംബർ 8–ാംതീയതി ദേവലോകം അരമനയിലും ആഘോഷിച്ചു.

. ദാനിയേൽ മാർ പീലക്സീനോസ് മെത്രാപ്പോലീത്തായുടെ ഓർമ്മ ഡിസംബർ 13–ാംതീയതി മാക്കാംകുന്ന് ബേസിൽ ദയറായിലും, പ. ഗീവർഗീസ് പ്രഥമൻ കാതോലിക്കാബാവായുടെ ഓർമ്മ ഡിസംബർ 17–ാം തീയതി വള്ളിക്കാട്ടു ദയറായിലും, യാക്കൂബ് മാർ പോളിക്കർപ്പോസ് തിരുമനസ്സിലെ ഓർമ്മ ഡിസംബർ 26–ാം തീയതി കൊരട്ടി സെമിനാരിയിലും പ. ഗീവർഗീസ് ദ്വിതീയൻ ബാവായുടെ ഓർമ്മ 1994 ജനുവരി 2, 3 തീയതികളിൽ ദേവലോകം അരമനയിലും ആഘോഷപൂർവ്വം കൊണ്ടാടുന്നതാണ്.

## പള്ളി കൂദാശ

മദ്ധ്യപ്രദേശിലെ ഗ്വാളിയർ ഡിസ്ട്രിക്ടിൽ മൊറാറിൽ പുതുതായി നിർമ്മിച്ച സെ. പോൾസ് ഓർത്തഡോക്സ് പള്ളിയുടെ കൂദാശ നവം: 20, 21 തീയതികളിൽ ഡൽഹി ഭദ്രാസന അസി: മെത്രാപ്പോലീത്ത ജോബ് മാർ പീലക്സീനോസ് നിർവ്വഹിച്ചു.

വി. കുർബ്ബാനാനന്തരം തിരുമേനിയുടെ അദ്ധ്യക്ഷതയിൽ നടന്ന സമ്മേളനത്തിൽ വികാരി ഫാ. വർഗ്ഗീസ് മാത്യു സ്വാഗതവും ഭദ്രാസന സെക്രട്ടറി ഫാ. എം. എസ്. സ്ക്കറിയ, ഫാ. സാം പി. ജോർജ്, ഫാ. സി. എം. കുറിയാക്കോസ് എന്നിവർ ആശംസകളും അർപ്പിച്ചു.

മനുഷ്യാത്മാവിന്റെ അടങ്ങാത്ത ആത്മീക ദാഹം ശമിപ്പിക്കുവാൻ മനുഷ്യർ ദൈവത്തിങ്കലേക്ക് അടുത്തുവരാതെ ഗത്യന്തരമില്ലെന്നും ശാശ്വത സമാധാനവും സന്തോഷവും നിത്യജീവന്റെ അനുഭവും അപ്പോൾ മാത്രമേ ലഭ്യമാകുകയുള്ളൂ എന്നും അഭിവന്ദ്യ തിരുമേനി ജനങ്ങളെ ഉത്ബോധിപ്പിച്ചു.

## കോർബാ പള്ളി

മദ്ധ്യപ്രദേശിൽ കോർബാ എന്ന സ്ഥലത്ത് പുതുതായി പ. തിരുമേനിയുടെ നാമത്തിൽ പണി കഴിപ്പിച്ചിട്ടുള്ള ദേവാലയത്തിന്റെ കൂദാശ കെ്ടോ. 30, 31 തീയതികളിൽ ഡോ. സ്തേഫാനോസ് മാർ തേവോദോസ്യോസ് മെത്രാപ്പോലീത്താ നിർവ്വഹിച്ചു.

## പഞ്ചാബിൽ ദേവാലയം

പഞ്ചാബിലെ വ്യവസായ നഗരമായ ജലന്തറിൽ വി: ഗീവർഗീസ് സഹദായുടെ നാമത്തിൽ പണി തീർത്ത ദേവാലയത്തിന്റെ കൂദാശ ഡൽഹി ഭദ്രാസന സഹായ മെത്രാപ്പോലീത്താ ഇയ്യോബ് മാർ പീലക്സിനോസ് നവംബർ 13, 14 തീയതികളിൽ നടത്തി.

വി: കൂദാശാനന്തരം അഭിവന്ദ്യ മെത്രാപ്പോലീത്തായുടെ അദ്ധ്യക്ഷതയിൽ നടന്ന പൊതുയോഗത്തിൽ ഭട്ടോല B.U.C. College Principal Prof. K. M. Thomas, ഡൽഹി ഭദ്രാസന സെക്രട്ടറി Fr. M, S. Skariah, Dr. D. Thomas എന്നിവർ പ്രസംഗിച്ചു. Mr. P. D. Georgekutty പള്ളിയുടെ ഒരു സംക്ഷിപ്ത വിവരണം നല്കി. Construction-ന്റെ മേൽനോട്ടം വഹിച്ച ശ്രീ. പോത്തന് ഇടവകയുടെ വകയായി ഒരു പാരിതോഷികം മെത്രാപ്പോലീത്താ ഇടവകയ്ക്കുവേണ്ടി സമ്മാനിച്ചു. M. K. Rajan സ്വാഗതവും Fr. T. P. Kurien കൃതജ്ഞതയും അർപ്പിച്ചു.

## വിദ്യാർത്ഥി പ്രസ്ഥാനം

എം. ജി. ഒ. സി. എസ്. എം. വാർഷിക കോൺഫറൻസ് ഡിസംബർ 28 മുതൽ ജനുവരി 1 വരെ പാമ്പാടി കെ. ജി. കോളജിൽവച്ചു നടത്തപ്പെടും. പ. ബാവാതിരുമേനി, മററു തിരുമേനിമാർ, സഭാനേതാക്കൾ, സെമിനാരി അദ്ധ്യാപകർ തുടങ്ങിയവർ നേതൃത്വം നല്കുന്ന കോൺഫറൻസിന്റെ ചിന്താവിഷയം "പുതിയ ആകാശവും പുതിയ ഭൂമിയും" (വെളി. 21:1) എന്നതായിരിക്കും. കോൺഫറൻസ് ഫീ. 30 രൂപ ആയിരിക്കും.




# പാമ്പാടി തിരുമേനി

പ്രൊഫ. കെ. എം. കുറിയാക്കോസ്,
ഇൻഡ്യാനാ പബ്ളിക്കേഷൻസ്,
വാകത്താനം. വില. 35 രൂപ.

പുണ്യശ്ലോകനായ പാമ്പാടി തിരുമേനിയെക്കുറിച്ച് ഇത:പര്യന്തം ഉണ്ടായിട്ടുള്ളതിൽ സമ്പൂർണ്ണമായ തൂലികാചിത്രമാണ് പ്രൊഫ: കെ. എം. കുറിയാക്കോസിൻെറ ''പാമ്പാടി തിരുമേനി'' ഗ്രന്ഥകാരൻെറ അനുഭവ സമ്പന്നതയിൽ നിന്ന് മാത്രമല്ല അനേകം വ്യക്തികളുടെ അനുഭവസാക്ഷ്യങ്ങളിൽനിന്ന് മെനഞ്ഞെടുത്ത ഈ കൃതിയുടെ ആസ്വാദനം ഒരു ആത്മീയാനുഭവം തന്നെയാണെന്നു നിസ്സംശയം പറയാം. ഗ്രന്ഥകാരൻെറ മുഖമുദ്രയായി ഈ കൃതിയിൽനിന്നു തെളിയുന്നത് അകൃത്രിമമായ രചനാവൈദഗ്ധ്യമാണ്. എന്നാൽ ഈ ഗ്രന്ഥം തുടങ്ങുമ്പോൾ മുതൽ അവസാനിക്കുന്നിടം വരെ, പാമ്പാടി തിരുമേനി എന്ന ദൈവപുരുഷൻെറ ചിത്രമല്ലാതെ മറെറാന്നും അനുവാചകരുടെ മനസ്സിൽ പതിയരുത് എന്ന വ്രതശുദ്ധി അഭംഗുരം കാത്തുസൂക്ഷിച്ചിരിക്കുന്നു. ഇടയത്വത്തിൻെറ വിലയിടിപ്പു കൊണ്ടിരിക്കുന്ന ആധുനിക ഇടയസമൂഹത്തോട് പ്രത്യേകിച്ച്, ഇങ്ങനെയും ഇടയന്മാരുണ്ടായിരുന്നുവെന്നു കാണിച്ചുകൊടുക്കുവാൻ ഈ കൃതിക്കു കഴിയുന്നു. സാധാരണക്കാരൻെറ ഹൃദയത്തെയും, ചരിത്രാന്വേഷിയുടെ വിശദാംശ പഠനത്തെയും, വേദവെളിച്ചത്തിൽ ഇടയസങ്കല്പത്തെയും സ്വാനുഭവങ്ങളുടെ അടിസ്ഥാനത്തിലുള്ള ആനുകാലിക പ്രതികരണങ്ങളെയും, ഉൾക്കൊണ്ടുകൊണ്ട് എഴുതിയിരിക്കുന്ന ഈ ഗ്രന്ഥം ഏററവും കൂടുതൽ സ്വാധീനിക്കുന്നത് പിഞ്ചുമനസ്സുകളെയായിരിക്കും. കാരണം, വായിച്ചു കേൾപ്പിക്കുവാൻ തുടങ്ങിയാൽ, അവസാനംവരെ കേൾക്കുവാൻ ഒരു ആന്തരിക പ്രചോദനം ഈ ഗ്രന്ഥം അവർക്കു നൽകുന്നു. തിരുമൊഴികളിൽ ചിലത് ചേർത്തിരിക്കുന്നത്, ഹൃദയത്തിലെന്നെന്നും നിലകൊള്ളുന്നവയാണ്. അവയിലൊന്ന്—ഇതിലും ആത്മദീപ്തങ്ങളാണ് മററു മൊഴികളെങ്കിലും—കുറിക്കട്ടെ. ''കോടതികളിൽ നടക്കുന്ന കേസുകളെക്കുറിച്ച്: വാദിയും പ്രതിയും പശുവിൻെറ കൊമ്പിലും വാലിലും പിടിച്ചുകൊണ്ട് വെറുതെ നോക്കിനിൽക്കും. മിടുക്കന്മാർ—വക്കീലന്മാർ—പാല് കറന്നുകൊണ്ടു പോകും'' (പേജ് 176).

**ജെ. കെ.**

## വൈദിക ചരമം



പ്രക്കാനം: വെട്ടിക്കൂട്ടത്തിൽ ഫാ. വി. ററി. തോമസ് (68) 23–9–'93-ൽ നിര്യാതനായി. സംസ്കാരം 26–ാം തീയതി പനയ്ക്കൽ മാർ ബർസൗമാ പള്ളിയിൽ നടത്തി. അന്നു രാവിലെ പനയ്ക്കൽ പള്ളിയിൽ മാത്യൂസ് മാർ എപ്പിഫാനിയോസ് മെത്രാപ്പോലീത്താ വി. കുർബ്ബാന അർപ്പിച്ചു. ശവസംസ്കാരശുശ്രൂഷയ്ക്ക് തിരുമേനിയെ കൂടാതെ തോമസ് മാർ അത്താനാസിയോസ്, ഇയ്യോബ് മാർ പീലക്സീനോസ്, പൗലൂസ് മാർ പക്കോമിയോസ് എന്നീ തിരുമേനിമാരും കോർ എപ്പിസ്ക്കോപ്പാമാർ, റമ്പാച്ചന്മാർ, അനേകം വൈദീകർ എന്നിവരും നേതൃത്വം നല്കി. പ. കാതോലിക്കാബാവാ തിരുമേനിയും, ഫിലിപ്പോസ് മാർ യൗസേബിയോസ്, ഗീവർഗീസ് മാർ ഈവാനിയോസ് എന്നീ തിരുമേനിമാരും അച്ചൻെറ വീട്ടിൽ എത്തി പ്രാർത്ഥന നടത്തി. വിലാപയാത്ര അച്ചൻ വികാരിയായിരുന്ന ഊന്നുകൽ സെ. ജോർജ് പള്ളിയിലെ പ്രാർത്ഥനയ്ക്കു ശേഷം പനയ്ക്കൽ പള്ളിയിലെത്തി. ശവസംസ്കാര ശുശ്രൂഷാമദ്ധ്യേ മാർ എപ്പിഫാനിയോസ് തിരുമേനി ചരമപ്രസംഗം നടത്തി. ഫാ. തോമസ് ജോൺസൺ, ഫാ. കെ. വി. ശമുവേൽ, എം. ററി. ജോസഫ് കോർ–എപ്പിസ്ക്കോപ്പാ, ഫാ. ററി. ജി. പീററർ, തെയോഫോറസ് കോർ എപ്പിസ്ക്കോപ്പാ എന്നിവർ പ്രസംഗിച്ചു.

അച്ചൻെറ സഹധർമ്മിണി പാത്താമുട്ടം മാളികയിൽ കുഞ്ഞുമറിയാമ്മയാണ്. പാലയ്ക്കപെറമ്പിൽ ഫാ. പി. ജെ. ജോസഫ് (പുതുപ്പള്ളി) ജാമാതാവാണ്.

## പട്ടംകൊട

വൈദികസെമിനാരി വിദ്യാർത്ഥി നല്പില സി. ഡി. രാജന് ഗീവർഗീസ് മാർ ദീയസ്കോറോസ് മെത്രാപ്പോലീത്താ ഒക്ടോബർ 30–ാം തീയതി നല്പില ബഥേൽ സെ. ജോർജ് പള്ളിയിൽവച്ച് യൗപ്പിദിയക്നോ പട്ടം നൽകി.

# സൺഡേസ്ക്കൂൾ വാർത്തകൾ

## 1. കുവൈററ് സംഭാവന

കുവെയിററ് ഇടവകയിൽ ഭംഗിയായി നടക്കുന്ന ഒരു സൺഡേസ്ക്കൂളുണ്ട്. അതിൻെറ ഹെഡ്മാസ്ററർ ശ്രീ. എം. ററി. തോമസ്, സിംഗപ്പൂരിൽ ജോലിയായിരുന്നപ്പോഴും അവിടുത്തെ സണ്ടേസ്ക്കൂളിൻെറ ചുമതല നിർവഹിച്ചിരുന്നു. ഈ രണ്ട് സണ്ടേസ്ക്കൂളും സന്ദർശിക്കുവാൻ എനിക്ക് അവസരമുണ്ടായിട്ടുണ്ട്.

സൺഡേസ്ക്കൂളിൻെറ ചുമതല ഏററപ്പോൾ കേന്ദ്ര ഓഫീസിൽ ഒരു ടൈപ്പ്റൈറ്ററില്ലാത്തതിൻെറ പോരായ്മ അനുഭവപ്പെട്ടു. ടൈപ്പുചെയ്യാൻ മററ് ഓഫീസുകളെ അഭയപ്പെടേണ്ടിയിരുന്നു. ഈ ദുസ്ഥിതി പരിഹരിക്കുവാൻ ഒരു ആധുനിക ഇലക്ട്രിക്ക് ടൈപ്പ്റൈറ്റർ ലഭ്യമാക്കാൻ സഹായിക്കണമെന്ന് കുവെയിററ് സൺഡേസ്ക്കൂൾ ഹെഡ്മാസ്റററുടെ പേർക്ക് ഞാനെഴുതി. അതിനാവശ്യമായ 25,000 രൂപാ അവിടുത്തെ സണ്ടേസ്ക്കൂളിൻെറ വകയായി അയച്ചുതന്നു. അവരോടുള്ള അകമഴിഞ്ഞ നന്ദി ഇവിടെ പ്രകാശിപ്പിക്കുന്നു.

## 2. ഈ വർഷത്തെ പ്രോജക്ട്—കോട്ടയം മാർഗ്രീഗോറിയോസ് കാരുണ്യനിലയം

ഓരോ വർഷവും, സഭയുടെ ഏതെങ്കിലും ഒരു പ്രോജക്ററ്, നമ്മുടെ പ്രാർത്ഥനയ്ക്കും, സ്തോത്രകാഴ്ചയ്ക്കുമായി വേർതിരിക്കുന്നകാര്യം കഴിഞ്ഞ ലക്കത്തിൽ സൂചിപ്പിച്ചിരുന്നു. 1994–ലെ ആദ്യത്തെ അദ്ധ്യയന ദിവസം ജനുവരി 2 ഞായറാഴ്ചയാണ്. അന്നേദിവസം ഈ വർഷത്തേക്കു നാം തെരഞ്ഞെടുത്തിട്ടുള്ള കോട്ടയം മാർ ഗ്രീഗോറിയോസ് കാരുണ്യനിലയത്തെപ്പററി ചുമതലപ്പെട്ടവർ പ്രസ്താവിക്കുകയും (അതിനുള്ള ഫോൾഡർ അയച്ചുതന്നിട്ടുണ്ട്) പ്രാർത്ഥനയും, വേദവായനയും നയിക്കേണ്ടത് ആരെല്ലാമെന്നും മററും നിശ്ചയിക്കുകയും ചെയ്യുക. അതിൻെറ പിറേറ ഞായറാഴ്ച (9–ാം തീയതി) ജീവകാരുണ്യദിനമായി ആചരിക്കുകയും, പ്രത്യേക പ്രാർത്ഥന നടത്തുകയും, സ്തോത്രകാഴ്ച എടുക്കുകയും വേണം. സ്തോത്രകാഴ്ച അതതു ഡിസ്ട്രിക്ട് ഇൻസ്പെക്ടറന്മാരെ ഏൽപ്പിക്കുക. അവർ അവരുടെ ചുമതലയിലുള്ള എല്ലാ സണ്ടേസ്ക്കൂളുകളിൽനിന്നും തുക സ്വീകരിച്ച് ജനുവരി 31–നു മുമ്പ് കേന്ദ്രഓഫീസിലേക്ക് അയച്ചുതരികയും വേണം.

## 3. സൺഡേസ്കൂൾ വാർത്തകൾ:

ഓരോ സണ്ടേസ്കൂളും മലങ്കര സഭാ മാസിക വരുത്തുന്നത് ആശാസ്യമായിരിക്കും. സണ്ടേസ്കൂൾ സംബന്ധമായ വാർത്തകളും അറിയിപ്പുകളും മാസികയിൽ ക്രമമായി പ്രസിദ്ധീകരിക്കുന്നതാണ്. വാർത്തകൾ കേന്ദ്രഓഫീസിലേക്ക് അയച്ചു തന്നാൽ അവ ക്രോഡീകരിച്ച് ഇവിടെനിന്നും മാസികയ്ക്കു നൽകുന്നതാണ്.

## 4. മൽസരപ്പരീക്ഷകൾ:

അഞ്ചു മുതൽ മുകളിലോട്ടുള്ള ക്ലാസുകളുടെ മൽസരപ്പരീക്ഷ ജനുവരി 1–ാം തീയതി നടത്തപ്പെടുന്നതാണ്. സണ്ടേസ്കൂൾ 12–ാം ക്ളാസിൽ ഇരുനൂറിലധികം കുട്ടികൾ ആദ്യഘട്ടത്തിൽതന്നെ പഠിക്കാനുണ്ടായി എന്നുള്ളത് തികച്ചും പ്രോൽസാഹജനകമാണെന്നു പറയാം.

## 5. വിവാഹസമയത്ത്

### ഉചിതമായ പാരിതോഷികം:

സൺഡേസ്കൂൾ പത്താം ക്ളാസ് പാസായിട്ടുള്ള ആളുടെ വിവാഹം നടക്കുന്ന പള്ളിയിൽവച്ച്, ആ വധുവിനോ, വരനോ ആ ഇടവകയിലെ സൺഡേസ്കൂളിൻെറ വകയായി ഒരു വേദപുസ്തകം കൊടുക്കുന്ന പതിവ് എല്ലാ പള്ളികളിലും ഉണ്ടാകുന്നത് ഉചിതമായിരിക്കും.

എല്ലാവർക്കും സന്തോഷംനിറഞ്ഞ ക്രിസ്തുമസ് ആശംസിക്കുന്നു: അനുഗ്രഹം നിറഞ്ഞ പുതുവൽസരവും!

ഫാ. ററി. ജെ. ജോഷ്വാ

ഡയറക്ടർ ജനറൽ

(6–ാം പേജിൽനിന്നും തുടർച്ച)

## ധ്യാനപംക്തി

വരുടെ വ്യക്തിജീവിതത്തിലെ യേശുവിനെ മററെവിടെ തിരഞ്ഞാലും കണ്ടെത്താൻ സാദ്ധ്യമല്ല. ഏതൊരു ദൈവാലയത്തിൽ അവനെയുപേക്ഷിച്ചോ, അതേ ദൈവാലയത്തിൽ മടങ്ങിയെത്തണം. അതിന് പുരുഷാരത്തെയും കൂട്ടരെയും പിന്തള്ളണം. യാത്രയ്ക്കിടയിൽ അവരുമായി നടത്തിവന്ന സകല നർമ്മസല്ലാപങ്ങളേയും വാദപ്രതിവാദങ്ങളേയും ഉപേക്ഷിക്കണം. ശ്രദ്ധ ക്രിസ്തുവിൽമാത്രം കേന്ദ്രീകരിച്ച് അവനെ വീണ്ടും പ്രാപിക്കാനുള്ള വ്യഗ്രതയുണ്ടാകണം. കൈവിടപ്പെട്ടതിലുള്ള മനഃസ്താപം വേണം. അപ്പോൾ സഭയാകുന്ന ദൈവാലയത്തിലെ ആത്മീകാന്തരീക്ഷത്തിൽ മടങ്ങിയെത്താനിടയാകും. അവിടെ പിതാവിന്റെ വലഭാഗത്തു നമുക്കു വേണ്ടി പക്ഷവാദം ചെയ്തുകൊണ്ടിരിക്കുന്ന യേശുവിനെ കണ്ടെത്താം.

## ദനഹാ: ജനുവരി–6

(ലൂക്കോ 3:7–22)

പാപരഹിതനായ യേശു നമുക്കുവേണ്ടി സ്വയം പാപമാക്കപ്പെടുകയായിരുന്നു. ന്യായപ്രമാണപ്രകാരം ഒരു പാപി നിവൃത്തിക്കേണ്ടതായ സകലവും ആ സ്ഥാനത്തു നിന്നുകൊണ്ട് നിർവഹിക്കുവാനും യേശു തയ്യാറായി. യേശു മല്ക്കീസേദക്കിന്റെ ക്രമപ്രകാരമുള്ള പുരോഹിതനാണെങ്കിലും, ന്യായപ്രമാണപ്രകാരം രക്തച്ചൊരിച്ചിലുള്ള പാപപരിഹാരയാഗം അനുഷ്ഠിക്കുവാൻ ലേവീപുരോഹിതനാണധികാരം. ലേവീപൗരോഹിത്യത്തിന്റെ അവകാശിയായ യോഹന്നാൻ സ്നാപകനിൽനിന്നും മാമോദീസായിൽക്കൂടി ആ അവകാശം യഹൂദാ ഗോത്രത്തിൽ പിറന്നവനായ യേശു ഏററുവാങ്ങി. അവൻ സ്വതവെ എടുത്തതല്ല; പിതാവായ ദൈവം നൽകിയതാണ് (എബ്രാ. 5:5). അപ്പോൾ സ്വർഗ്ഗം തുറക്കപ്പെട്ടു. കല്പനാലംഘനംമൂലം ആദാമിന്റെ മുമ്പിൽ അടയ്ക്കപ്പെട്ട സ്വർഗ്ഗമാണ് അവിടെ തുറക്കപ്പെട്ടത്. 'മനുഷ്യനിൽ എന്റെ ആത്മാവ് സദാകാലവും വാദിച്ചുകൊണ്ടിരിക്കയില്ല' എന്ന ശാപത്തിനു പരിഹാരമുണ്ടായതാണ് പരിശുദ്ധാത്മാവ് പ്രാവുപോലെ ഇറങ്ങിയ സംഭവം. ഇവൻ എന്റെ പുത്രൻ എന്നു പ്രഖ്യാപിക്കപ്പെട്ടതുപോലെ മാമോദീസായിൽക്കൂടി നാം ദൈവീകപുത്രത്വം പ്രാപിക്കുന്നു.

യോർദ്ദാനിലാണ് കർത്താവ് മാമ്മോദീസാ ഏററത്. യോശുവ യിസ്രായേൽ ജനത്തെ വാഗ്ദത്ത ദേശത്തേക്കു കടത്തിയത് ഈ നദിയിൽക്കൂടിയാണ്. ആത്മീക യോർദ്ദാനാകുന്ന മാമ്മോദീസായിൽക്കൂടി വിശ്വാസികൾ സ്വർഗ്ഗീയ കനാനിലേക്കു പ്രവേശിക്കുന്നു. ഏലിയാ പ്രവാചകൻ സ്വർഗ്ഗാരോഹണത്തിനു മുമ്പ് ഈ നദിയിൽക്കൂടിയാണ് കടന്നതെന്നും കാണാം. യോർദ്ദാനിൽ കുളിച്ച നയമാൻ കുഷ്ഠരോഗത്തിൽനിന്നു വിമുക്തി നേടി. ആത്മീകയോർദ്ദാനാകുന്ന സ്നാനം വിജാതീയരെ പാപകുഷ്ടത്തിൽനിന്നു സൗഖ്യമാക്കുന്നു. യഹൂദന്മാരുടേയും വിജാതീയരുടേയും ദേശങ്ങളിൽക്കൂടി ഒഴുകുന്ന രണ്ടു കൈവഴികൾ ചേർന്നതാണ് യോർദ്ദാൻ. മാമ്മോദീസായിൽക്കൂടി ഇവർ ഇരുവരും ക്രിസ്തുവിൽ ഒന്നാകുന്നു.

## ദനഹാക്കുശേഷം ഒന്നാം ഞായർ: ജനുവരി–9

(മത്താ: 4:12–22)

യാക്കോബ്, മോശെ, ദാവീദ് ആദിയായവരിൽക്കൂടി ഇടയന്മാരെയാണ് ദൈവം പഴയനിയമകാലത്ത് തനിക്കായി തെരഞ്ഞെടുത്തത്. മനുഷ്യരിൽ യിസ്രയേൽ ജനത്തെ മാത്രം അന്നു വേർതിരിച്ചിരുന്നു. ഇന്ന് ജാതിയെന്നുള്ള വിവേചനം കൂടാതെ സർവജാതി ജലജീവികളെയും തങ്ങളുടെ വലയിൽ പിടിക്കുന്ന മീൻപിടിത്തക്കാരെയാണ് പുതിയ നിയമകാലത്ത് തനിക്കായി കർത്താവ് തെരഞ്ഞെടുക്കുന്നത്. ലോകത്തിലെ സർവ ജാതികളെയും സ്വർഗ്ഗരാജ്യത്തിലേക്കു ആകർഷിക്കുന്നതിന്റെ സൂചനയാണ്. മീൻപിടിത്തക്കാരെ തെരഞ്ഞെടുത്തതിന്റെ സാരം. കർത്താവ് ഗലീലയിലേക്കു പോയതുതന്നെ ശ്ളീഹന്മാരെ വിളിക്കുന്നതിനായിരുന്നു. നസ്രത്തിനെക്കാൾ വിജാതീയർ കൂടുതലായി അധിവസിച്ചിരുന്ന സ്ഥലംകൂടിയായിരുന്നു ഗലീല. കർത്താവിന്റെ വിളികേട്ട മീൻപിടിത്തക്കാർ സർവവും വിട്ട് മനുഷ്യരെ പിടിക്കുവാൻ ഇറങ്ങിത്തിരിച്ചതു മാതൃകയാക്കാം.



മലങ്കരസഭാ മിഷനറി പോൾ സിനിരാജ് മുഹമ്മദ് ആണ് ബസീലിയൻ എന്ന പേരിൽ ഈ വർഷത്തെ ധ്യാനപംക്തി തയ്യാറാക്കിയത്. സഭയുടെ വിവിധ ഭാഗങ്ങളിൽ സുവിശേഷഘോഷണം നടത്തിക്കൊണ്ടിരിക്കുന്ന ഒരു നല്ല വാഗ്മിയാണിദ്ദേഹം. ഓർത്തഡോക്സ് വിശ്വാസം വി. വേദപുസ്തകാധിഷ്ഠിതമാണെന്നു തെളിയിക്കുന്നവയാണ് സിനിരാജ് എഴുതിയിട്ടുള്ള സ്വർഗ്ഗീയ അയിര്, മരണവും രൂപാന്തരവും, ഇതാ നിന്റെ അമ്മ എന്നീ ഗ്രന്ഥങ്ങൾ.

(പ.)



ജർമ്മനിയിലെ സെ. ഗ്രീഗോറിയോസ് ഇടവകയുടെ കുടുംബസമ്മേളനത്തിനെത്തിയ ഇടവക മെത്രാപ്പോലീത്താ ഡോ. തോമസ് മാർ മക്കാറിയോസ് തിരുമേനി വി. കുർബ്ബാന അർപ്പിച്ചപ്പോൾ: വികാരി ഫാ. കോര വർഗീസ്, ഫാ. റജി മാത്യു തുടങ്ങിയവരെയും കാണാം.



ദോഹ ഓർത്തഡോക്സ് ഇടവകയുടെ ആരംഭകാല പ്രവർത്തകരും കുടുംബാംഗങ്ങളും ഇടവകകളുടെ വികാരിമാരോടൊപ്പം.



Licence No. 475. 11th APRIL 19[illegible]. Registered No. KL KTM - 38

# THE MALANKARA SABHA

CATHOLICATE OFFICE, KOTTAYAM - 686 038

**പ. ബസ്സേലിയോസ് ഔഗേൻ പ്രഥമൻ ബാവാ തിരുമനസ്സിലെ**
**പാവനസ്മരണയ്ക്കു മുമ്പിൽ ആദരാഞ്ജലികൾ**



**18-ാം ഓർമ്മപ്പെരുന്നാൾ ഡിസംബർ 8 - 1993**
**(ദേവലോകം അരമന ചാപ്പലിൽ)**

Inserted by
**FR. JOHN MATHEW & FAMILY**
NEW JERSEY, U.S.A.

**Printed and published by Rev. Fr. T.G. Zacharia**
For Orthodox Viswasa Paripalana Samathy, Kottayam
at the Catholicate Press, Kottayam - 38
**Chief Editor : Rev. Dr. Jacob Kurian**